# ശ്രീ വിഷ്ണുസഹസ്രനാമസ്തോത്രം

(അർത്ഥവും നാമാവലിയും)





ശ്രീരാമകൃഷ്ണമഠം

പുറനാട്ടുകര, തൃശൂർ - 680 551.

# ശ്രീ

# വിഷ്ണുസഹസ്രനാമസ്തോത്രം

## (നാമാവലി സഹിതം)

വ്യാഖ്യാതാ:

നെയ്യോട്ടിൽ മാധവവാരിയർ




ശ്രീരാമകൃഷ്ണമഠം

പുറനാട്ടുകര - 680 551, തൃശ്ശിവപേരൂർ

# Sri Vishnu Sahasranamastotram

(with Malayalam Meaning)

By

**Neyyottill Madhava Variyar**

First Edition 1984
Copies in previous four impressions 9,500
Second Edition September, 2001 Copies 12,000

Published by
President,
Sri Ramakrishna Math
Puranattukara - 680 551, Thrissur.



**Price: Rs. 15/-**

# മുഖവുര

വിഷ്ണുസഹസ്രനാമത്തെപ്പറ്റി കേട്ടറിയാത്തവർ ഭാരതത്തിൽ, വിശേഷിച്ച് ഹിന്ദുക്കളുടെയിടയിൽ, ഏറേപേർ ഉണ്ടായിരിക്കാനിടയില്ല. മരണസമയത്ത് സഹസ്രനാമം ചൊല്ലികേൾപ്പിക്കുകയെന്നത് ഒരു ചടങ്ങായി ഇന്നും ഭാരതത്തിൻെറ പല സ്ഥലത്തും ആചരിച്ചുവരുന്നുണ്ട്.

ഭാരതയുദ്ധം കഴിഞ്ഞ് ദേഹം വെടിയാൻ ഉത്തരായണകാലം കാത്തു ശരശയ്യയിൽ കിടക്കുന്ന ഭീഷ്മപിതാമഹനിൽനിന്ന്, വിജയം കൈവരിച്ചെങ്കിലും വിഷാദഗ്രസ്തനായ യുധിഷ്ഠിരൻ ധർമ്മപരമായും മറ്റും തനിക്കുള്ള പല സംശയങ്ങൾക്കും തക്കതായ സമാധാനം ലഭിച്ചിട്ടും തൃപ്തിവരാതെ വീണ്ടും ചോദിച്ചു: 'ലോകത്തു മുഖ്യമായ ഒരേ ഒരു ദൈവതം ഏതാണ്? ആശ്രയിക്കാൻ പറ്റിയ ഒരു ദേവൻ ഏതാണ്? ആരെ സ്തുതിക്കുകയും ആരാധിക്കുകയും ചെയ്താൽ മനുഷ്യർക്കു നന്മയുണ്ടാവും? ധർമ്മങ്ങളിൽവെച്ച് അങ്ങേക്കേറ്റവും അഭിമതമായ ധർമ്മം ഏതാണ്? എന്തു ജപിച്ചാൽ ജീവി ജനനമരണരൂപമായ സംസാരബന്ധനത്തിൽനിന്നു മുക്തനാവും? ഈ ചോദ്യങ്ങൾക്ക് ആ പുണ്യശ്ലോകൻ നല്കിയ ഒറ്റമൂലികയാണ് ശ്രീവിഷ്ണുസഹസ്രനാമസ്തോത്രം.

ഇതിലെ പല നാമങ്ങളും പ്രഥമദൃഷ്ട്യാ വിഷ്ണുപരങ്ങളല്ലെന്നു തോന്നാം. ത്രിമൂർത്തികളെക്കുറിച്ചും അഷ്ടദിക്പാലകന്മാരെക്കുറിച്ചും, എന്നുവേണ്ട പ്രപഞ്ചത്തിലെ ചരങ്ങളും അചരങ്ങളുമായ അനേകം പദാർത്ഥങ്ങളെക്കുറിച്ചും പ്രകീർത്തിച്ചതായിത്തോന്നാവുന്ന നാമങ്ങൾ ഇതിൽ വിരളമല്ല. പുല്ലിംഗം, സ്ത്രീലിംഗം, നപുംസകലിംഗം എന്ന വിഭവചനവും ഇതിലില്ല.

ഇങ്ങനെ നോക്കുമ്പോൾ ഇതിലെ വിഷ്ണു ശബ്ദം വ്യാപകമായ അർത്ഥത്തിൽ ബ്രഹ്മവാചിയാണെന്നു കരുതണം. പ്രപഞ്ചത്തിൽ ഈശ്വരനെയും ഈശ്വരനിൽ പ്രപഞ്ചത്തെയും കണ്ടുകൊണ്ടുള്ള അദ്വൈതഭാവനയാണ് ഈ സ്തോത്രത്തിലെ ഉള്ളടക്കം.

അർത്ഥവിചാരമൊന്നും കൂടാതെ വെറുതെ ഉച്ചരിച്ചാലും ഫലപ്രദമാണ് നാമജപം എന്നതു പരക്കെ അംഗീകരിച്ച ഒരു വസ്തുതയാണെങ്കിലും അർത്ഥഗ്രഹണം അനാവശ്യമാണെന്നു വരുന്നില്ല. കഴിയുമെങ്കിൽ അർത്ഥവും അതുൾക്കൊള്ളുന്ന കഥാംശവും സ്മരിച്ചുകൊണ്ട് ശ്രദ്ധയോടും ഭക്തിയോടുംകൂടിത്തന്നെയാണ് നാമം ജപിക്കേണ്ടത്. അതിന്നു വേണ്ടിതന്നെയാണല്ലോ ഭഗവാൻ ആദിശങ്കരൻ മുതൽ പല പുണ്യാത്മാക്കളും ഈ സ്തോത്രത്തിന്ന് ഭാഷ്യവും മറ്റും നിർമ്മിച്ചത്.

ആ പുണ്യപുരുഷന്മാരുടെ കാൽപ്പാടുകൾ പിൻതുടർന്ന് അവരുടെ വാക്കുകൾതന്നെ എടുത്തുകൊണ്ടാണ് ഞാൻ നാമങ്ങൾക്കു ചുരുക്കം അർത്ഥംകൊടുത്ത് ഈ ഗ്രന്ഥം തയ്യാറാക്കിയിട്ടുള്ളത്. എൻെറ അറിവില്ലായ്മയാൽ വല്ല അബദ്ധവും ഇതിൽ പറ്റിപ്പോയിട്ടുണ്ടെങ്കിൽ സജ്ജനങ്ങൾ അതു പൊറുത്തു മാപ്പുതരണം. സംസ്കൃതഭാഷ തീരെ അറിയാത്തവർക്ക് ഇത് അല്പമെങ്കിലും ഉപകരിക്കുമെങ്കിൽ എൻെറ പ്രയത്നം വിഫലമല്ല. ഗുരുവായൂരപ്പൻ കടാക്ഷിക്കട്ടെ!

'ഏഷ മേ സർവ്വധർമ്മാണാം
ധർമ്മോധികതമോ മതഃ
യദ്ഭക്ത്യാ പുണ്ഡരീകാക്ഷം
സ്തവൈരർച്ചേന്നരഃ സദാ.'

സജ്ജനവിധേയൻ
നെയ്യോട്ടിൽ മാധവവാരിയർ

ഒന്നാം പതിപ്പിൻെറ

# അവതാരിക

"ഗേയം ഗീതാനാമസഹസ്രം" എന്നാണല്ലൊ ആചാര്യ ശാസനം. നാവ് മുഖ്യമായി നാമം ചൊല്ലാനാണ്. അത് അർത്ഥബോധത്തോടുകൂടിയായിരിക്കണമെന്ന് ശാസ്ത്രവിധി യുണ്ട്. "തജ്ജപസ്തദർത്ഥഭാവനം." അങ്ങനെ അർത്ഥം മനനം ചെയ്തുകൊണ്ടു ജപിക്കുമ്പോഴേ ഹൃദയം ഭാവസ്പന്ദിതമാവു കയുള്ളു.

പാവനമാകും നാമജപത്താൽ
ഭാവസ്പന്ദനമാകുമ്പോൾ
പുളകച്ചാർത്തടിമുടിയെൻമെയ്യിൽ
മുളപൊട്ടീടും ദിനമെന്നോ?

അപ്പോൾ മാത്രമേ ജപത്തിൻെറ ഫലം പൂർണ്ണമായി ലഭി ക്കുന്നുള്ളു. അങ്ങനെ നമ്മുടെ മുഖ്യമായ ധർമ്മം യഥാവിധി നിർവ്വഹിക്കുന്നതിനു സഹായിക്കുന്ന ഒരു പുണ്യഗ്രന്ഥമാണ് അർത്ഥത്തോടുകൂടിയ ഈ വിഷ്ണുസഹസ്രനാമസ്തോത്രം. നിത്യപാരായണത്തിന്ന് സ്തോത്രം ആദ്യം കൊടുത്തിരിക്കുന്നു. പിന്നീട് ഓരോ ശ്ലോകത്തിലെയും പദങ്ങളുടെ അർത്ഥം നമ്പറിട്ടുകൊടുത്തിരിക്കുന്നു. ശ്ലോകത്തിൻെറ നമ്പർകൂടി കൊടുത്തിട്ടുള്ളതുകൊണ്ടു വാക്കുകൾ കണ്ടുപിടിക്കുന്ന തിന്നും വിഷമമുണ്ടാവുകയില്ല. ഇത് സജ്ജനങ്ങൾ സാഹ്ലാദം സ്വീകരിക്കുമെന്നുള്ള വിശ്വാസത്തോടെ സജ്ജനസമക്ഷം അവതരിപ്പിക്കുവാൻ അനല്പമായ സന്തോഷമുണ്ട്.

ശ്രീരാമകൃഷ്ണമഠം
പുറനാട്ടുകര — പ്രസാധകൻ
31 - 1 - 1984

---

ഈ പുതിയ പതിപ്പിൽ അർച്ചകരുടെ സൗകര്യത്തിനായി 'നാമാവലി'കൂടി ഉൾപ്പെടുത്തിയിട്ടുണ്ട്.

പുറനാട്ടുകര — പ്രസാധകൻ
1 - 3 - 1999

ശുക്ലാംബരധരം വിഷ്ണും
ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേത്
സർവ്വവിഘ്നോപശാന്തയേ.

നമോഽസ്ത്വനന്തായ സഹസ്രമൂർത്തയേ
സഹസ്രപാദാക്ഷിശിരോരുബാഹവേ
സഹസ്രനാമ്നേ പുരുഷായ ശാശ്വതേ
സഹസ്രകോടീയുഗധാരിണേ നമഃ.

# ശ്രീ വിഷ്ണുസഹസ്രനാമസ്തോത്രം

ധ്യാനം

ശാന്താകാരം ഭുജഗശയനം പദ്മനാഭം സുരേശം
വിശ്വാധാരം ഗഗനസദൃശം മേഘവർണ്ണം ശുഭാംഗം
ലക്ഷ്മീകാന്തം കമലനയനം യോഗിഭിർധ്യാനഗമ്യം
വന്ദേ വിഷ്ണും ഭവഭയഹരം സർവ്വലോകൈകനാഥം

സശംഖചക്രം സകിരീടകുണ്ഡലം
സപീതവസ്ത്രം സരസീരുഹേക്ഷണം
സഹാരവക്ഷഃസ്ഥലകൗസ്തുഭശ്രിയം
നമാമി വിഷ്ണും ശിരസാ ചതുർഭുജം

യസ്യ സ്മരണമാത്രേണ ജന്മസംസാരബന്ധനാദ്
വിമുച്യതേ നമസ്തസ്മൈ വിഷ്ണവേ പ്രഭവിഷ്ണവേ
നമഃ സമസ്തഭൂതാനാമാദിഭൂതായ ഭൂഭൃതേ
അനേകരൂപരൂപായ വിഷ്ണവേ പ്രഭവിഷ്ണവേ.

വൈശമ്പായന ഉവാച

ശ്രുത്വാ ധർമ്മാനശേഷേണ പാവനാനി ച സർവ്വശഃ
യുധിഷ്ഠിരഃ ശാന്തനവം പുനരേവാഭ്യഭാഷത

യുധിഷ്ഠിര ഉവാച

കിമേകം ദൈവതം ലോകേ കിം വാപ്യേകം പരായണം
സ്തുവന്തഃ കം കമർച്ചന്തഃ പ്രാപ്നുയുർമ്മാനവാഃ ശുഭം.
കോ ധർമ്മഃ സർവ്വധർമ്മാണാം ഭവതഃ പരമോ മതഃ.
കിം ജപന്മുച്യതേ ജന്തുർജന്മസംസാരബന്ധനാത്

ഭീഷ്മ ഉവാച

ജഗത്പ്രഭും ദേവദേവമനന്തം പുരുഷോത്തമം
സ്തുവന്നാമസഹസ്രേണ പുരുഷഃ സതതോത്ഥിതഃ

തമേവ ചാർച്ചയന്നിത്യം ഭക്ത്യാ പുരുഷമവ്യയം
ധ്യായൻ സ്തുവന്നമസ്യംശ്ച യജമാനസ്തമേവ ച

അനാദിനിധനം വിഷ്ണും സർവ്വലോകമഹേശ്വരം
ലോകാധ്യക്ഷം സ്തുവന്നിത്യം സർവ്വദുഃഖാതിഗോ ഭവേത്

ബ്രഹ്മണ്യം സർവ്വധർമ്മജ്ഞം ലോകാനാം കീർത്തിവർദ്ധനം
ലോകനാഥം മഹദ്ഭൂതം സർവ്വഭൂതഭവോദ്ഭവം

ഏഷ മേ സർവ്വധർമ്മാണാം ധർമ്മോഽധികതമോ മതഃ
യദ്ഭക്ത്യാ പുണ്ഡരീകാക്ഷം സ്തവൈരർച്ചേന്നരഃ സദാ

പരമം യോ മഹത്തേജഃ പരമം യോ മഹാത്തപഃ
പരമം യോ മഹദ്ബ്രഹ്മ പരമം യഃ പരായണം

പവിത്രാണാം പവിത്രം യോ മംഗലാനാം ച മംഗലം
ദൈവതം ദേവതാനാം ച ഭൂതാനാം യോഽവ്യയഃ പിതാ

യതഃ സർവ്വാണി ഭൂതാനി ഭവന്ത്യാദിയുഗാഗമേ
യസ്മിംശ്ച പ്രലയം യാന്തി പുനരേവ യുഗക്ഷയേ

തസ്യ ലോകപ്രധാനസ്യ ജഗന്നാഥസ്യ ഭൂപതേ
വിഷ്ണോർനാമസഹസ്രം മേ ശൃണു പാപഭയാപഹം

യാനി നാമാനി ഗൗണാനി വിഖ്യാതാനി മഹാത്മനഃ
ഋഷിഭിഃ പരിഗീതാനി താനി വക്ഷ്യാമി ഭൂതയേ

---

ഓം വിശ്വം വിഷ്ണുർവഷട്കാരോ ഭൂതഭവ്യഭവത്പ്രഭുഃ
ഭൂതകൃദ്ഭൂതഭൃദ്ഭാവോ ഭൂതാത്മാ ഭൂതഭാവനഃ 1

പൂതാത്മാ പരമാത്മാ ച മുക്താനാം പരമാ ഗതിഃ
അവ്യയഃ പുരുഷഃ സാക്ഷീ ക്ഷേത്രജ്ഞോഽക്ഷര ഏവച 2

യോഗോ യോഗവിദാം നേതാ പ്രധാനപുരുഷേശ്വരഃ
നാരസിംഹവപുഃ ശ്രീമാൻ കേശവഃ പുരുഷോത്തമഃ 3

സർവ്വഃ ശർവ്വഃ ശിവഃ സ്ഥാണുർഭൂതാദിർനിധിരവ്യയഃ
സംഭവോ ഭാവനോ ഭർത്താ പ്രഭവഃ പ്രഭുരീശ്വരഃ 4

സ്വയംഭൂഃ ശംഭുരാദിത്യഃ പുഷ്കരാക്ഷോ മഹാസ്വനഃ
അനാദിനിധനോ ധാതാ വിധാതാ ധാതുരുത്തമഃ 5

അപ്രമേയോ ഹൃഷീകേശഃ പദ്മനാഭോഽമരപ്രഭുഃ
വിശ്വകർമ്മാ മനുസ്ത്വഷ്ടാ സ്ഥവിഷ്ഠഃ സ്ഥവിരോ ധ്രുവഃ

അഗ്രാഹ്യഃ ശാശ്വതഃ കൃഷ്ണോ ലോഹിതാക്ഷഃ പ്രതർദനഃ
പ്രഭൂതസ്ത്രികകുബ്ധാമ പവിത്രം മങ്ഗലം പരം 7

ഈശാനഃ പ്രാണദഃ പ്രാണോ ജ്യേഷ്ഠഃ ശ്രേഷ്ഠഃ പ്രജാപതിഃ
ഹിരണ്യഗർഭോ ഭൂഗർഭോ മാധവോ മധുസൂദനഃ 8

ഈശ്വരോ വിക്രമീ ധന്വീ മേധാവീ വിക്രമഃ ക്രമഃ
അനുത്തമോ ദുരാധർഷഃ കൃതജ്ഞഃ കൃതിരാത്മവാൻ 9

സുരേശഃ ശരണം ശർമ്മ വിശ്വരേതാഃ പ്രജാഭവഃ
അഹഃ സംവത്സരോ വ്യാലഃ പ്രത്യയഃ സർവ്വദർശനഃ 10

അജഃ സർവ്വേശ്വരഃ സിദ്ധഃ സിദ്ധിഃ സർവ്വാദിരച്യുതഃ[1]
വൃഷാകപിരമേയാത്മാ സർവ്വയോഗവിനിഃസൃതഃ 11

വസുർവ്വസുമനാഃ സത്യഃ സമാത്മാ സമ്മിതഃ സമഃ
അമോഘഃ പുണ്ഡരീകാക്ഷോ വൃഷകർമ്മാ വൃഷാകൃതിഃ
രുദ്രോ ബഹുശിരാ ബഭ്രുർവിശ്വയോനിഃ ശുചിശ്രവാഃ

അമൃതഃ ശാശ്വതഃ സ്ഥാണുർവ്വരാരോഹോ മഹാതപാഃ 13

സർവ്വഗഃ സർവ്വവിദ്ഭാനുർവ്വിഷ്വക്സേനോ ജനാർദ്ദനഃ
വേദോ വേദവിദവ്യങ്ഗോ വേദാങ്ഗോ വേദവിത്കവിഃ 14

ലോകാധ്യക്ഷഃ സുരാധ്യക്ഷോ ധർമ്മാധ്യക്ഷഃ കൃതാകൃതഃ
ചതുരാത്മാ ചതുർവ്വ്യൂഹശ്ചതുർദംഷ്ട്രശ്ചതുർഭുജഃ 15

ഭ്രാജിഷ്ണുർഭോജനം ഭോക്താ സഹിഷ്ണുർജഗദാദിജഃ
അനഘോ വിജയോ ജേതാ വിശ്വയോനിഃ പുനർവ്വസുഃ 16

ഉപേന്ദ്രോ വാമനഃ പ്രാംശുരമോഘഃ ശുചിരൂർജിതഃ
അതീന്ദ്രഃ സംഗ്രഹഃ സർഗ്ഗോ ധൃതാത്മാ നിയമോ യമഃ 17

വേദ്യോ വൈദ്യഃ സദായോഗീ വീരഹാ മാധവോ മധുഃ
അതീന്ദ്രിയോ മഹാമായോ മഹോത്സാഹോ മഹാബലഃ 18

[1] ഒരുനൂറു നാമം; ഇങ്ങനെ ഇത്രയുമക്കങ്ങൾ അത്രയും നൂറിനെ കാണിക്കുന്നു.

മഹാബുദ്ധിർമഹാവീര്യോ മഹാശക്തിർമഹാദ്യുതിഃ
അനിർദേശ്യവപുഃ ശ്രീമാനമേയാത്മാ മഹാദ്രിധൃക് 19

മഹേഷ്വാസോ മഹീഭർത്താ ശ്രീനിവാസഃ സതാംഗതിഃ
അനിരുദ്ധഃ സുരാനന്ദോ ഗോവിന്ദോ ഗോവിദാംപതിഃ 20

മരീചിർദമനോ ഹംസഃ സുപർണോ ഭുജഗോത്തമഃ
ഹിരണ്യനാഭഃ സുതപാഃ പദ്മനാഭഃ പ്രജാപതിഃ 21

അമൃത്യുഃ സർവ്വദൃക് സിംഹഃ[2] സന്ധാതാ സന്ധിമാൻ സ്ഥിരഃ
അജോ ദുർമ്മർഷണഃ ശാസ്താ വിശ്രുതാത്മാ സുരാരിഹാ

ഗുരുർഗുരുതമോ ധാമ സത്യഃ സത്യപരാക്രമഃ
നിമിഷോऽനിമിഷഃ സ്രഗ്വീ വാചസ്പതിരുദാരധീഃ 23

അഗ്രണീർഗ്രാമണീ ശ്രീമാൻ ന്യായോ നേതാ സമീരണഃ
സഹസ്രമൂർധാ വിശ്വാത്മാ സഹസ്രാക്ഷഃ സഹസ്രപാത്

ആവർത്തനോ നിവൃത്താത്മാ സംവൃതഃ സംപ്രമർദനഃ
അഹഃ സംവർത്തകോ വഹ്നിരനിലോ ധരണീധരഃ 25

സുപ്രസാദഃ പ്രസന്നാത്മാ വിശ്വധൃഗ്വിശ്വഭുഗ്വിഭുഃ
സത്കർത്താ സത്കൃതഃ സാധുർജഹ്നുർനാരായണോ നരഃ

അസംഖ്യേയോऽപ്രമേയാത്മാ വിശിഷ്ടഃ ശിഷ്ടകൃച്ഛുചിഃ
സിദ്ധാർത്ഥഃ സിദ്ധസങ്കല്പഃ സിദ്ധിദഃ സിദ്ധിസാധനഃ 27

വൃഷാഹീ വൃഷഭോ വിഷ്ണുർവൃഷപർവ്വാ വൃഷോദരഃ
വർദ്ധനോ വർദ്ധമാനശ്ച വിവിക്തഃ ശ്രുതിസാഗരഃ 28

സുഭുജോ ദുർദ്ധരോ വാഗ്മീ മഹേന്ദ്രോ വസുദോ വസുഃ
നൈകരൂപോ ബൃഹദ്രൂപഃ ശിപിവിഷ്ടഃ പ്രകാശനഃ 29

ഓജസ്തേജോദ്യുതിധരഃ പ്രകാശാത്മാ പ്രതാപനഃ
ഋദ്ധഃ സ്പഷ്ടാക്ഷരോ മന്ത്രശ്ചന്ദ്രാംശുർഭാസ്കരദ്യുതിഃ 30

അമൃതാംശൂദ്ഭവോ ഭാനുഃ ശശബിന്ദുഃ സുരേശ്വരഃ
ഔഷധം ജഗതഃ സേതുഃ സത്യധർമ്മപരാക്രമഃ 31

ഭൂതഭവ്യഭവന്നാഥഃ പവനഃ പാവനോऽനലഃ
കാമഹാ കാമകൃത് കാന്തഃ കാമഃ കാമപ്രദഃ പ്രഭുഃ 32

യുഗാദികൃദ്[3] യുഗാവർത്തോ നൈകമായോ മഹാശനഃ
അദൃശ്യോऽവ്യക്തരൂപശ്ച സഹസ്രജിദനന്തജിത് 33

ഇഷ്ടോ വിശിഷ്ടഃ ശിഷ്ടേഷ്ടഃ ശിഖണ്ഡീ നഹുഷോ വൃഷഃ
ക്രോധഹാ ക്രോധകൃത് കർത്താ വിശ്വബാഹുർമഹീധരഃ 34

അച്യുതഃ പ്രഥിതഃ പ്രാണഃ പ്രാണദോ വാസവാനുജഃ
അപാംനിധിരധിഷ്ഠാനമപ്രമത്തഃ പ്രതിഷ്ഠിതഃ 35

സ്കന്ദഃ സ്കന്ദധരോ ധുര്യോ വരദോ വായുവാഹനഃ
വാസുദേവോ ബൃഹദ്ഭാനുരാദിദേവഃ പുരന്ദരഃ 36

അശോകസ്താരണസ്താരഃ ശൂരഃ ശൗരിർജനേശ്വരഃ
അനുകൂലഃ ശതാവർത്തഃ പദ്മീ പദ്മനിഭേക്ഷണഃ 37

പദ്മനാഭോഽരവിന്ദാക്ഷഃ പദ്മഗർഭഃ ശരീരഭൃത്
മഹർദ്ധിർഋദ്ധോ വൃദ്ധാത്മാ മഹാക്ഷോ ഗരുഡധ്വജഃ 38

അതുലഃ ശരഭോ ഭീമഃ സമയജ്ഞോ ഹവിർഹരിഃ
സർവ്വലക്ഷണലക്ഷണ്യോ ലക്ഷ്മീവാൻ സമിതിഞ്ജയഃ 39

വിക്ഷരോ രോഹിതോ മാർഗ്ഗോ ഹേതുർദാമോദരഃ സഹഃ
മഹീധരോ മഹാഭാഗോ വേഗവാനമിതാശനഃ 40

ഉദ്ഭവഃ ക്ഷോഭണോ ദേവഃ ശ്രീഗർഭഃ പരമേശ്വരഃ
കരണം കാരണം കർത്താ വികർത്താ ഗഹനോ ഗുഹഃ 41

വ്യവസായോ വ്യവസ്ഥാനഃ സംസ്ഥാനഃ സ്ഥാനദോ ധ്രുവഃ
പരർദ്ധിഃ പരമസ്പഷ്ടസ്തുഷ്ടഃ പുഷ്ടഃ ശുഭേക്ഷണഃ[4] 42

രാമോ വിരാമോ വിരജോ മാർഗ്ഗോ നേയോ നയോഽനയഃ
വീരഃ ശക്തിമതാം ശ്രേഷ്ഠോ ധർമ്മോ ധർമ്മവിദുത്തമഃ 43

വൈകുണ്ഠഃ പുരുഷഃ പ്രാണഃ പ്രാണദഃ പ്രണവഃ പൃഥുഃ
ഹിരണ്യഗർഭഃ ശത്രുഘ്നോ വ്യാപ്തോ വായുരധോക്ഷജഃ 44

ഋതുഃസുദർശനഃ കാലഃ പരമേഷ്ഠീ പരിഗ്രഹഃ
ഉഗ്രഃ സംവത്സരോ ദക്ഷോ വിശ്രാമോ വിശ്വദക്ഷിണഃ 45

വിസ്താരഃ സ്ഥാവരഃ സ്ഥാണുഃ പ്രമാണം ബീജമവ്യയം
അർത്ഥോഽനർത്ഥോ മഹാകോശോ മഹാഭോഗോ മഹാധനഃ

അനിർവിണ്ണഃ സ്ഥവിഷ്ഠോഽഭൂർധർമ്മയൂപോ മഹാമഖഃ
നക്ഷത്രനേമിർനക്ഷത്രീ ക്ഷമഃ ക്ഷാമഃ സമീഹനഃ 47

യജ്ഞ ഇജ്യോ മഹേജ്യശ്ച ക്രതുഃ സത്രം സതാംഗതിഃ
സർവ്വദർശീ വിമുക്താത്മാ സർവ്വജ്ഞോ ജ്ഞാനമുത്തമം

സുവ്രതഃ സുമുഖഃ സൂക്ഷ്മഃ സുഘോഷഃ സുഖദഃ സുഹൃത്
മനോഹരോ ജിതക്രോധോ വീരബാഹുർവിദാരണഃ 49
സ്വാപനഃ സ്വവശോ വ്യാപീ നൈകാത്മാ നൈകകർമ്മകൃത്
വത്സരോ വത്സലോ വത്സീ രത്നഗർഭോ ധനേശ്വരഃ 50
ധർമ്മഗുബ്ധർമ്മകൃദ് ധർമ്മീ സദസത്ക്ഷരമക്ഷരം
അവിജ്ഞാതാ സഹസ്രാംശുർവിധാതാ കൃതലക്ഷണഃ 51
ഗഭസ്തിനേമിഃ സത്ത്വസ്ഥഃ സിംഹോ ഭൂതമഹേശ്വരഃ
ആദിദേവോ മഹാദേവോ ദേവേശോ ദേവഭൃദ്ഗുരുഃ 52
ഉത്തരോ ഗോപതിർഗോപ്താ ജ്ഞാനഗമ്യഃ പുരാതനഃ
ശരീരഭൂതഭൃദ് ഭോക്താ[5] കപീന്ദ്രോ ഭൂരിദക്ഷിണഃ 53
സോമപോഽമൃതപഃ സോമഃ പുരുജിത് പുരുസത്തമഃ
വിനയോ ജയഃ സത്യസന്ധോ ദാശാർഹഃ സാത്വതാംപതിഃ 54
ജീവോ വിനയിതാസാക്ഷീ മുകുന്ദോഽമിതവിക്രമഃ
അംഭോനിധിരനന്താത്മാ മഹോദധിശയോഽന്തകഃ 55
അജോ മഹാർഹഃ സ്വാഭാവ്യോ ജിതാമിത്രഃ പ്രമോദനഃ
ആനന്ദോ നന്ദനോ നന്ദഃ സത്യധർമ്മാ ത്രിവിക്രമഃ 56
മഹർഷിഃ കപിലാചാര്യഃ കൃതജ്ഞോ മേദിനീപതിഃ
ത്രിപദസ്ത്രിദശാദ്ധ്യക്ഷോ മഹാശൃങ്ഗഃ കൃതാന്തകൃത് 57
മഹാവരാഹോ ഗോവിന്ദഃ സുഷേണഃ കനകാങ്ഗദീ
ഗുഹ്യോ ഗഭീരോ ഗഹനോ ഗുപ്തശ്ചക്രഗദാധരഃ 58
വേധാഃ സ്വാങ്ഗോഽജിതഃ കൃഷ്ണോ ദൃഢഃസങ്കർഷണോഽച്യുതഃ
വരുണോ വാരുണോ വൃക്ഷഃ പുഷ്കരാക്ഷോ മഹാമനാഃ 59
ഭഗവാൻ ഭഗഹാനന്ദീ വനമാലീ ഹലായുധഃ
ആദിത്യോ ജ്യോതിരാദിത്യഃ സഹിഷ്ണുർഗതിസത്തമഃ 60
സുധന്വാ ഖണ്ഡപരശുർദാരുണോ ദ്രവിണപ്രദഃ
ദിവഃസ്പൃക് സർവ്വദൃഗ് വ്യാസോ വാചസ്പതിരയോനിജഃ 61
ത്രിസാമാ സാമഗഃ സാമ നിർവ്വാണം ഭേഷജം ഭിഷക്
സന്ന്യാസകൃച്ഛമഃ ശാന്തോ നിഷ്ഠാ ശാന്തിഃ പരായണഃ 62
ശുഭാങ്ഗഃ ശാന്തിദഃ സ്രഷ്ടാ കുമുദഃ കുവലേശയഃ
ഗോഹിതോ ഗോപതിർഗോപ്താ വൃഷഭാക്ഷോ വൃഷപ്രിയഃ 63

അനിവർത്തീ നിവൃത്താത്മാ സംക്ഷേപ്താ ക്ഷേമകൃച്ഛിവഃ[6]
ശ്രീവത്സവക്ഷാഃ ശ്രീവാസഃ ശ്രീപതിഃ ശ്രീമതാംവരഃ 64
ശ്രീദഃ ശ്രീശഃ ശ്രീനിവാസഃ ശ്രീനിധിഃ ശ്രീവിഭാവനഃ
ശ്രീധരഃ ശ്രീകരഃ ശ്രേയഃ ശ്രീമാംല്ലോകത്രയാശ്രയഃ 65
സ്വക്ഷഃ സ്വങ്ഗഃ ശതാനന്ദോ നന്ദിർജ്യോതിർഗണേശ്വരഃ
വിജിതാത്മാ വിധേയാത്മാ സത്കീർത്തിശ്ഛിന്നസംശയഃ 66
ഉദീർണ്ണഃ സർവ്വതശ്ചക്ഷുരനീശഃ ശാശ്വതഃ സ്ഥിരഃ
ഭൂശയോ ഭൂഷണോ ഭൂതിർവിശോകഃ ശോകനാശനഃ 67
അർച്ചിഷ്മാനർച്ചിതഃ കുംഭോ വിശുദ്ധാത്മാ വിശോധനഃ
അനിരുദ്ധോऽപ്രതിരഥഃ പ്രദ്യുമ്നോऽമിതവിക്രമഃ 68
കാലനേമിനിഹാ വീരഃ ശൗരിഃ ശൂരജനേശ്വരഃ
ത്രിലോകാത്മാ ത്രിലോകേശഃ കേശവഃ കേശിഹാ ഹരിഃ 69
കാമദേവഃ കാമപാലഃ കാമീ കാന്തഃ കൃതാഗമഃ
അനിർദ്ദേശ്യവപുർവിഷ്ണുർവീരോऽനന്തോ ധനഞ്ജയഃ 70
ബ്രഹ്മണ്യോ ബ്രഹ്മകൃദ് ബ്രഹ്മാ ബ്രഹ്മ ബ്രഹ്മവിവർദ്ധനഃ
ബ്രഹ്മവിദ് ബ്രാഹ്മണോ ബ്രഹ്മീ ബ്രഹ്മജ്ഞോ ബ്രാഹ്മണപ്രിയഃ
മഹാക്രമോ മഹാകർമ്മാ മഹാതേജാ മഹോരഗഃ
മഹാക്രതുർമഹായജ്വാ മഹായജ്ഞോ മഹാഹവിഃ 72
സ്തവ്യഃ സ്തവപ്രിയഃ സ്തോത്രം സ്തുതിഃ സ്തോതാ രണപ്രിയഃ
പൂർണ്ണഃ പൂരയിതാ പുണ്യഃ പുണ്യകീർത്തിരനാമയഃ 73
മനോജവസ്തീർത്ഥകരോ വസുരേതാ വസുപ്രദഃ
വസുപ്രദോ വാസുദേവോ വസുർവസുമനാ ഹവിഃ 74
സദ്ഗതിഃ സത്കൃതിഃ[7] സത്താ സദ്ഭൂതിഃ സത്പരായണഃ
ശൂരസേനോ യദുശ്രേഷ്ഠഃ സന്നിവാസഃ സുയാമുനഃ 75
ഭൂതാവാസോ വാസുദേവഃ സർവ്വാസുനിലയോऽനലഃ
ദർപ്പഹാ ദർപ്പദോ ദൃപ്തോ ദുർദ്ധരോऽഥാപരാജിതഃ 76
വിശ്വമൂർത്തിർ മഹാമൂർത്തിർ ദീപ്തമൂർത്തിരമൂർത്തിമാൻ
അനേകമൂർത്തിരവ്യക്തഃ ശതമൂർത്തിഃ ശതാനനഃ 77
ഏകോ നൈകഃ സവഃ കഃ കിം യത്തത് പദമനുത്തമം
ലോകബന്ധുർലോകനാഥോ മാധവോ ഭക്തവത്സലഃ 78

സുവർണ്ണവർണ്ണോ ഹേമാങ്ഗോ വരാങ്ഗശ്ചന്ദനാങ്ഗദീ
വീരഹാ വിഷമഃ ശൂന്യോ ഘൃതാശീരചലശ്ചലഃ 79
അമാനീ മാനദോ മാന്യോ ലോകസ്വാമീ ത്രിലോകധൃക്
സുമേധാ മേധജോ ധന്യഃ സത്യമേധാ ധരാധരഃ 80
തേജോവൃഷോ ദ്യുതിധരഃ സർവ്വശസ്ത്രഭൃതാംവരഃ
പ്രഗ്രഹോ നിഗ്രഹോ വ്യഗ്രോ നൈകശൃങ്ഗോ ഗദാഗ്രജഃ 81
ചതുർമൂർത്തിശ്ചതുർബാഹുശ്ചതുർവ്യൂഹശ്ചതുർഗതിഃ
ചതുരാത്മാ ചതുർഭാവശ്ചതുർവേദവിദേകപാത് 82
സമാവർത്തോഽനിവൃത്താത്മാ ദുർജയോ ദുരതിക്രമഃ
ദുർലഭോ ദുർഗ്ഗമോ ദുർഗോ ദുരാവാസോ ദുരാരിഹാ 83
ശുഭാങ്ഗോ ലോകസാരങ്ഗഃ സുതന്തുസ്തന്തുവർദ്ധനഃ
ഇന്ദ്രകർമ്മാ മഹാകർമ്മാ കൃതകർമ്മാ കൃതാഗമഃ 84
ഉദ്ഭവഃ സുന്ദരഃ സുന്ദോ രത്നനാഭഃ സുലോചനഃ
അർക്കോ വാജസനഃ ശൃങ്ഗീ ജയന്തഃ സർവ്വവിജ്ജയീ 85
സുവർണ്ണബിന്ദുരക്ഷോഭ്യഃ സർവ്വവാഗീശ്വരേശ്വരഃ
മഹാഹ്രദോ മഹാഗർത്തോ മഹാഭൂതോ മഹാനിധിഃ 86
കുമുദഃ കുന്ദരഃ കുന്ദഃ പർജ്ജന്യഃ പാവനോഽനിലഃ
അമൃതാശോഽമൃതവപുഃ സർവ്വജ്ഞഃ സർവ്വതോമുഖഃ 87
സുലഭഃ സുവ്രതഃ സിദ്ധഃ ശത്രുജിച്ഛത്രുതാപനഃ
ന്യഗ്രോധോദുംബരോഽശ്വത്ഥശ്ചാണൂരാന്ധ്രനിഷൂദനഃ 88
സഹസ്രാർച്ചിഃ സപ്തജിഹ്വഃ സപ്തൈധാഃ സപ്തവാഹനഃ
അമൂർത്തിരനഘോഽചിന്ത്യോ ഭയകൃദ്ഭയനാശനഃ 89
അണുർബൃഹത്കൃശഃ സ്ഥൂലോ ഗുണഭൃന്നിർഗുണോ മഹാൻ
അധൃതഃ സ്വധൃതഃ സ്വാസ്യഃ പ്രാഗ്വംശോ വംശവർദ്ധനഃ 90
ഭാരഭൃത്കഥിതോ യോഗീ യോഗീശഃ സർവ്വകാമദഃ
ആശ്രമഃ ശ്രമണഃ ക്ഷാമഃ സുപർണ്ണോ വായുവാഹനഃ 91
ധനുർധരോ ധനുർവേദോ ദണ്ഡോ ദമയിതാ ദമഃ
അപരാജിതഃ സർവ്വസഹോ നിയന്താ നിയമോ യമഃ 92

സത്ത്വവാൻ സാത്ത്വികഃ സത്യഃ സത്യധർമ്മപരായണഃ
അഭിപ്രായഃ പ്രിയാർഹോഽർഹഃ പ്രിയകൃത് പ്രീതിവർദ്ധനഃ 93
വിഹായസഗതിർജ്യോതിഃ സുരുചിർഹുതഭുഗ്വിഭുഃ
രവിർവിരോചനഃ സൂര്യഃ സവിതാ രവിലോചനഃ 94
അനന്തോ ഹുതഭുഗ്ഭോക്താ സുഖദോ നൈകജോഽഗ്രജഃ
അനിർവിണ്ണഃ സദാമർഷീ ലോകാധിഷ്ഠാനമദ്ഭുതഃ 95
സനാത്സനാതനതമഃ കപിലഃ കപിരവ്യയഃ[9]
സ്വസ്തിദഃ സ്വസ്തികൃത് സ്വസ്തി സ്വസ്തിഭുക് സ്വസ്തിദക്ഷിണഃ 96
അരൗദ്രഃ കുണ്ഡലീ ചക്രീ വിക്രമ്യൂർജിതശാസനഃ
ശബ്ദാതിഗഃ ശബ്ദസഹഃ ശിശിരഃ ശർവ്വരീകരഃ 97
അക്രൂരഃ പേശലോ ദക്ഷോ ദക്ഷിണഃ ക്ഷമിണാംവരഃ
വിദ്വത്തമോ വീതഭയഃ പുണ്യശ്രവണകീർത്തനഃ 98
ഉത്താരണോ ദുഷ്കൃതിഹാ പുണ്യോ ദുഃസ്വപ്നനാശനഃ
വീരഹാ രക്ഷണഃ സന്തോ ജീവനഃ പര്യവസ്ഥിതഃ 99
അനന്തരൂപോഽനന്തശ്രീർജിതമന്യുർഭയാപഹഃ
ചതുരശ്രോ ഗഭീരാത്മാ വിദിശോ വ്യാദിശോ ദിശഃ 100
അനാദിർഭൂർഭുവോ ലക്ഷ്മീഃ സുവീരോ രുചിരാങ്ഗദഃ
ജനനോ ജനജന്മാദിർഭീമോ ഭീമപരാക്രമഃ 101
ആധാരനിലയോ ധാതാ പുഷ്പഹാസഃ പ്രജാഗരഃ
ഊർദ്ധ്വഗഃ സത്പഥാചാരഃ പ്രാണദഃ പ്രണവഃ പണഃ 102
പ്രമാണം പ്രാണനിലയഃ പ്രാണഭൃത് പ്രാണജീവനഃ
തത്ത്വം തത്ത്വവിദേകാത്മാ ജന്മമൃത്യുജരാതിഗഃ 103
ഭൂർഭുവഃ സ്വസ്തരുസ്താരഃ സവിതാ പ്രപിതാമഹഃ
യജ്ഞോ യജ്ഞപതിർയജ്വാ യജ്ഞാങ്ഗോ യജ്ഞവാഹനഃ
യജ്ഞഭൃദ്യജ്ഞകൃദ്യജ്ഞീ യജ്ഞഭുഗ്യജ്ഞസാധനഃ
യജ്ഞാന്തകൃദ്യജ്ഞഗുഹ്യമന്നമന്നാദ ഏവ ച 105
ആത്മയോനിഃ സ്വയംജാതോ വൈഖാനഃ സാമഗായനഃ
ദേവകീനന്ദനഃ സ്രഷ്ടാ ക്ഷിതീശഃ പാപനാശനഃ 106
ശങ്ഖഭൃന്നന്ദകീ ചക്രീ ശാർങ്ഗധന്വാ ഗദാധരഃ
രഥാങ്ഗപാണിരക്ഷോഭ്യഃ സർവ്വപ്രഹരണായുധഃ[10] 107

സർവ്വപ്രഹരണായുധഃ ഓം നമ ഇതി.

# ഫലശ്രുതി

ഇതീദം കീർത്തനീയസ്യ കേശവസ്യ മഹാത്മനഃ
നാമ്നാം സഹസ്രം ദിവ്യാനാമശേഷേണ പ്രകീർത്തിതം 108
യ ഇദം ശൃണുയാന്നിത്യം യശ്ചാപി പരികീർത്തയേത്
നാശുഭം പ്രാപ്നുയാത് കിഞ്ചിത് സോഽമുത്രേഹ ച മാനവഃ
വേദാന്തഗോ ബ്രാഹ്മണഃ സ്യാത് ക്ഷത്രിയോ വിജയീ ഭവേത്
വൈശ്യോ ധനസമൃദ്ധഃ സ്യാച്ഛൂദ്രഃ സുഖമവാപ്നുയാത് 110
ധർമ്മാർത്ഥീ പ്രാപ്നുയാദ്ധർമ്മമർഥാർഥീ ചാർഥമാപ്നുയാത്
കാമാനവാപ്നുയാത് കാമീ പ്രജാർഥീ പ്രാപ്നുയാത്പ്രജാം
ഭക്തിമാൻ യഃ സദോത്ഥായ ശുചിസ്തദ്ഗതമാനസഃ 111
സഹസ്രം വാസുദേവസ്യ നാമ്നാമേതത് പ്രകീർത്തയേത് 112
യശഃ പ്രാപ്നോതി വിപുലം ജ്ഞാതിപ്രാധാന്യമേവ ച
അചലാം ശ്രിയമാപ്നോതി ശ്രേയഃ പ്രാപ്നോത്യനുത്തമം 113
ന ഭയം ക്വചിദാപ്നോതി വീര്യം തേജശ്ച വിന്ദതി
ഭവത്യരോഗോ ദ്യുതിമാൻ ബലരൂപഗുണാന്വിതഃ 114
രോഗാർത്തോ മുച്യതേ രോഗാദ്ബദ്ധോ മുച്യേത ബന്ധനാത്
ഭയാന്മുച്യേത ഭീതസ്തു മുച്യേതാപന്ന ആപദഃ 115
ദുർഗാണ്യതിതരത്യാശു പുരുഷഃ പുരുഷോത്തമഃ
സ്തുവന്നാമസഹസ്രേണ നിത്യം ഭക്തിസമന്വിതഃ 116
വാസുദേവാശ്രയോ മർത്ത്യോ വാസുദേവപരായണഃ
സർവ്വപാപവിശുദ്ധാത്മാ യാതി ബ്രഹ്മ സനാതനം 117
ന വാസുദേവഭക്താനാമശുഭം വിദ്യതേ ക്വചിത്
ജന്മമൃത്യുജരാവ്യാധിഭയം നൈവോപജായതേ 118
ഇമം സ്തവമധീയാനഃ ശ്രദ്ധാഭക്തിസമന്വിതഃ
യുജ്യേതാത്മസുഖക്ഷാന്തി ശ്രീധൃതിസ്മൃതികീർത്തിഭിഃ 119
ന ക്രോധോ ന ച മാത്സര്യം ന ലോഭോ നാശുഭാ മതിഃ
ഭവന്തി കൃതപുണ്യാനാം ഭക്താനാം പുരുഷോത്തമേ 120
ദ്യൗഃ സചന്ദ്രാർക്കനക്ഷത്രാ ഖം ദിശോ ഭൂർമഹോദധിഃ
വാസുദേവസ്യ വീര്യേണ വിധൃതാനി മഹാത്മനഃ 121

സസുരാസുരഗന്ധർവ്വം സയക്ഷോരഗരാക്ഷസം
ജഗദ്വശേ വർത്തതേദം കൃഷ്ണസ്യ സചരാചരം 122
ഇന്ദ്രിയാണി മനോ ബുദ്ധിഃ സത്ത്വം തേജോ ബലം ധൃതിഃ
വാസുദേവാത്മകാന്യാഹുഃ ക്ഷേത്രം ക്ഷേത്രജ്ഞ ഏവ ച
സർവ്വാഗമാനാമാചാരഃ പ്രഥമം പരികല്പ്യതേ
ആചാരപ്രഭവോ ധർമ്മോ ധർമ്മസ്യ പ്രഭുരച്യുതഃ 124
ഋഷയഃ പിതരോ ദേവാ മഹാഭൂതാനി ധാതവഃ
ജങ്ഗമാജങ്ഗമം ചേദം ജഗന്നാരായണോദ്ഭവം 125
യോഗോ ജ്ഞാനം തഥാ സാംഖ്യം വിദ്യാഃ ശില്പാദി കർമ്മ ച
വേദാഃ ശാസ്ത്രാണി വിജ്ഞാനമേതത് സർവ്വം ജനാർദ്ദനാത്
ഏകോ വിഷ്ണുർമഹദ്ഭൂതം പൃഥഗ്ഭൂതാന്യനേകശഃ
ത്രീംല്ലോകാൻ വ്യാപ്യ ഭൂതാത്മാ ഭുങ്ക്തേ വിശ്വഭുഗവ്യയഃ
ഇമം സ്തവം ഭഗവതോ വിഷ്ണോർവ്യാസേന കീർത്തിതം
പഠേദ് യ ഇച്ഛേത് പുരുഷഃ ശ്രേയഃ പ്രാപ്തും സുഖാനി ച 128
വിശ്വേശ്വരമജം ദേവം ജഗതഃ പ്രഭവാപ്യയം
ഭജന്തി യേ പുഷ്കരാക്ഷം ന തേ യാന്തി പരാഭവം 129

ഓം തത്സദിതി ശ്രീമഹാഭാരതേ ശതസാഹസ്ര്യാം
സംഹിതായാം വൈയാസിക്യാമാ നുശാസനികേ പർവ്വണി
ഭീഷ്മയുധിഷ്ഠിരസംവാദേ
ശ്രീവിഷ്ണോർദിവ്യസഹസ്രനാമ സ്തോത്രം സമാപ്തം.

## നാമങ്ങളുടെ അർത്ഥങ്ങൾ

**ശ്ലോകം 1**

1 **വിശ്വം** – ജഗത്തിൻെറ കാരണവും കാര്യവും ആയ ബ്രഹ്മം.

2 **വിഷ്ണുഃ** – എങ്ങും വ്യാപിച്ചിരിക്കുന്നവൻ.

3 **വഷട്കാരഃ** - യജ്ഞസ്വരൂപൻ.

4 **ഭൂതഭവ്യഭവത്പ്രഭുഃ** - ഭൂതഭാവിവർത്തമാനകാലങ്ങളുടെ നാഥൻ.

5 **ഭൂതകൃത്** - ഭൂതങ്ങളെ സൃഷ്ടിക്കുകയും സംഹരിക്കുകയും ചെയ്യുന്നവൻ.

6 **ഭൂതഭൃത്** - ഭൂതങ്ങളെ ഭരിക്കുന്നവൻ.

7 **ഭാവഃ** - പ്രപഞ്ചരൂപമായി ഭവിച്ചവൻ.

8 **ഭൂതാത്മാ** - ഭൂതങ്ങളുടെ ആത്മാവായിട്ടുള്ളവൻ.

9 **ഭൂതഭാവനഃ** - ഭൂതങ്ങളെ ഉല്പാദിപ്പിക്കുകയും വർദ്ധിപ്പിക്കുകയും ചെയ്യുന്നവൻ.

**ശ്ലോകം 2**

10 **പൂതാത്മാ** - പരിശുദ്ധമായ ആത്മാവുള്ളവൻ.

11 **പരമാത്മാ** - ഉത്കൃഷ്ടമായ ആത്മാവ്.

12 **മുക്താനാം പരമാ ഗതിഃ** - മോക്ഷം സിദ്ധിച്ചവർക്ക് എത്തേണ്ട ഉത്തമസ്ഥാനം.

13 **അവ്യയഃ** - നാശമോ മാറ്റമോ ഇല്ലാത്തവൻ.

14 **പുരുഷഃ** - ശരീരത്തിൽ ശയിക്കുന്നവൻ (ജീവാത്മാവ്)

15 **സാക്ഷീ** - ഒരു മറയുമില്ലാതെ എല്ലാം കാണുന്നവൻ.

16 **ക്ഷേത്രജ്ഞഃ അക്ഷരഃ** - ജീവാത്മാവും പരമാത്മാവും ആയവൻ.

**ശ്ലോകം 3**

17 **യോഗഃ** - യോഗത്താൽ പ്രാപിക്കത്തക്കവൻ.

18 **യോഗവിദാം നേതാ** - യോഗം അറിയുന്നവരെ നയിക്കുന്നവൻ.

19 **പ്രധാനപുരുഷേശ്വരഃ** - പ്രകൃതിയുടെയും പുരുഷ ൻെറയും ഈശ്വരൻ.

20 **നാരസിംഹവപുഃ** - മനുഷ്യൻെറയും സിംഹത്തിൻെറയും അവയവങ്ങളുള്ളവൻ.

21 **ശ്രീമാൻ** - മാറിടത്തിൽ എപ്പോഴും ശ്രീഭഗവതിയുള്ളവൻ.

22 **കേശവഃ** - ഭംഗിയുള്ള തലമുടിയുള്ളവൻ; അഥവാ വെള്ളത്തിൽ പള്ളികൊള്ളുന്നവൻ.

23 **പുരുഷോത്തമഃ** - പുരുഷന്മാരിൽവെച്ച് ഉത്തമൻ.

**ശ്ലോകം 4**

24 **സർവ്വഃ** - എല്ലാമെല്ലാമായവൻ.

25 **ശർവ്വഃ** - (കല്പാന്തത്തിൽ) എല്ലാം സംഹരിക്കുന്നവൻ.

26 **ശിവഃ** - പരിശുദ്ധൻ.

27 **സ്ഥാണുഃ** - എന്നും മാറ്റമില്ലാത്തവൻ.

28 **ഭൂതാദിഃ** - ഭൂതങ്ങളുടെ ആദികാരണമായിട്ടുള്ളവൻ.

29 **നിധിഃ അവ്യയഃ** - (പ്രളയകാലത്ത് സകലജീവജാല ങ്ങളും ഭഗവാനിൽ നില്ക്കുന്നതിനാൽ) നശിക്കാത്ത നിധി.

30 **സംഭവഃ** - ഉത്തമമായ ജന്മത്തോടുകൂടിയവൻ.

31 **ഭാവനഃ** - (ശുഭാശുഭങ്ങളെ) ഉണ്ടാക്കിക്കൊടുക്കുന്നവൻ.

32 **ഭർത്താ** - (പ്രപഞ്ചത്തെ) ഭരിക്കുന്നവൻ.

33 **പ്രഭവഃ** - (പ്രപഞ്ചോൽപത്തിക്ക്) സ്ഥാനമായവൻ.

34 **പ്രഭുഃ** - സർവ്വശക്തൻ.

35 **ഈശ്വരഃ** - എല്ലാ ഐശ്വര്യങ്ങളോടും കൂടിയവൻ.

**ശ്ലോകം 5**

36 **സ്വയംഭൂഃ** - സ്വയം ഉണ്ടായവൻ.

37 **ശംഭുഃ** - ശുഭം നല്കുന്നവൻ.

38 **ആദിത്യഃ** - അദിതിയുടെ പുത്രൻ (സൂര്യൻ)

39 **പുഷ്കരാക്ഷഃ** - താമരപ്പൂവുപോലെ ഭംഗിയുള്ള കണ്ണു കളുള്ളവൻ.

40 **മഹാസ്വനഃ** - വേദസ്വരൂപൻ.

41 **അനാദിനിധനഃ** - ജനനമരണങ്ങളില്ലാത്തവൻ.

42 **ധാതാ** - (വിശ്വത്തെ) ധരിക്കുന്നവൻ.

43 **വിധാതാ** - കർമ്മങ്ങളുടെയും കർമ്മഫലങ്ങളുടെയും കർത്താവ്.

44 **ധാതുഃ ഉത്തമഃ** - ബ്രഹ്മാവിനെക്കാൾ ഉത്തമൻ.

**ശ്ലോകം 6**

45 **അപ്രമേയഃ** - ഇന്നവിധമെന്നു കണക്കാക്കാൻ കഴിയാത്തവൻ.

46 **ഹൃഷീകേശഃ** - ഇന്ദ്രിയങ്ങളുടെ നാഥൻ.

47 **പദ്മനാഭഃ** - നാഭിയിൽ (സർവ്വജഗത്കാരണമായ) താമരപ്പൂവുള്ളവൻ.

48 **അമരപ്രഭുഃ** - ദേവന്മാരുടെ സ്വാമി.

49 **വിശ്വകർമ്മാ** - പ്രപഞ്ചത്തെ സൃഷ്ടിച്ചവൻ.

50 **മനുഃ** - മന്ത്രസ്വരൂപൻ.

51 **ത്വഷ്ടാ** - (പ്രളയകാലത്തു സർവ്വത്തെയും) അത്യല്പമാക്കുന്നവൻ.

52 **സ്ഥവിഷ്ഠഃ** - ഏറ്റവും തടിച്ചവൻ.

53 **സ്ഥവിരഃ ധ്രുവഃ** - പഴക്കമുള്ളവനും മാറ്റമില്ലാത്തവനും.

**ശ്ലോകം 7**

54 **അഗ്രാഹ്യഃ** - ഇന്ദ്രിയങ്ങളാൽ മനസ്സിലാക്കാൻ കഴിയാത്തവൻ.

55 **ശാശ്വതഃ** - ഏതു കാലത്തും മാറ്റമില്ലാത്തവൻ.

56 **കൃഷ്ണഃ** - നിത്യാനന്ദസ്വരൂപൻ.

57 **ലോഹിതാക്ഷഃ** - തുടുത്ത കണ്ണുകളുള്ളവൻ.

58 **പ്രതർദ്ദനഃ** - (പ്രളയകാലത്ത്) സർവ്വത്തെയും ഹിംസിക്കുന്നവൻ.

59 **പ്രഭൂതഃ** - (ജ്ഞാനം, വൈരാഗ്യം മുതലായവയാൽ) പരിപൂർണ്ണൻ.

60 **ത്രികകുബ്ധാമ** - മേൽഭാഗത്തിന്നും കീഴ്ഭാഗത്തിന്നും മധ്യഭാഗത്തിന്നും ആശ്രയമായിട്ടുള്ളവൻ.

61 **പവിത്രം** - ശുദ്ധമാക്കുന്നവൻ.

62 **മങ്ഗലം** - മംഗളസ്വരൂപൻ.

63 **പരം** - പരമോത്ക്കൃഷ്ടൻ.

**ശ്ലോകം 8**

64 **ഈശാനഃ** (സകലഭൂതങ്ങളെയും) നിയന്ത്രിക്കുന്നവൻ.

65 **പ്രാണദഃ** - പ്രാണനെ പ്രദാനം ചെയ്യുന്നവൻ.

66 **പ്രാണഃ** - ജീവാത്മാവ്.

67 **ജ്യേഷ്ഠഃ** - ഏറ്റവും മൂത്തവൻ

68 **ശ്രേഷ്ഠഃ** - ഏറ്റവും പ്രശംസിക്കത്തക്കവൻ.

69 **പ്രജാപതിഃ** - പ്രജകളെ പരിപാലിക്കുന്നവൻ.

70 **ഹിരണ്യഗർഭഃ** - വിരിഞ്ചസ്വരൂപൻ.

71 **ഭൂഗർഭഃ** - ഉദരത്തിൽ ഭൂമിയുള്ളവൻ.

72 **മാധവഃ** - ലക്ഷ്മീപതി.

73 **മധുസൂദനഃ** - മധു എന്ന അസുരനെ വധിച്ചവൻ.

**ശ്ലോകം 9**

74 **ഈശ്വരഃ** - സകലശക്തികളും തികഞ്ഞവൻ.

75 **വിക്രമീ** - ശൂരൻ.

76 **ധന്വീ** - വില്ലാളി.

77 **മേധാവീ** - ബുദ്ധിശക്തിയുള്ളവൻ.

78 **വിക്രമഃ** - (ലോകത്തെ) മൂന്ന് അടിയായി അളന്നവൻ.

79 **ക്രമഃ** - വ്യാപിക്കുന്നവൻ.

80 **അനുത്തമഃ** - തന്നെക്കാൾ ഉത്തമനായി മറ്റൊരാൾ ഇല്ലാത്തവൻ.

81 **ദുരാധർഷഃ** - ആർക്കും എതിരിടാൻ കഴിയാത്തവൻ

82 **കൃതജ്ഞഃ** - (പ്രാണികളുടെ) സുകൃതദുഷ്കൃതങ്ങളെ അറിയുന്നവൻ.

83 **കൃതിഃ** - ക്രിയാസ്വരൂപൻ.

84 **ആത്മവാൻ** - സ്വന്തം മഹിമയിൽ സ്ഥിതിചെയ്യുന്നവൻ.

**ശ്ലോകം 10**

85 **സുരേശഃ** - ദേവകളുടെ ഈശ്വരൻ.

86 **ശരണം** - (ആർത്തന്മാർക്ക്) രക്ഷാസ്ഥാനമായവൻ.

87 **ശർമ്മ** - പരമാനന്ദസ്വരൂപൻ.

88 **വിശ്വരേതാഃ** - വിശ്വോത്പത്തിക്കു കാരണഭൂതൻ.
89 **പ്രജാഭവഃ** - പ്രജകളുടെ ഉദ്ഭവസ്ഥാനമായിട്ടുള്ളവൻ.
90 **അഹഃ** - പ്രകാശസ്വരൂപൻ.
91 **സംവത്സരഃ** - കാലാത്മാവ്.
92 **വ്യാലഃ** - (അഭക്തന്മാർക്ക്) അടുത്തുകൂടാത്തവൻ. വ്യാലം - സർപ്പം.
93 **പ്രത്യയഃ** - വിജ്ഞാനസ്വരൂപൻ.
94 **സർവ്വദർശനഃ** - ഏതിടത്തും ഏതിന്റെയും കാഴ്ചയുള്ളവൻ.

**ശ്ലോകം 11**

95 **അജഃ** - ജനനമില്ലാത്തവൻ.
96 **സർവ്വേശ്വരഃ** - എല്ലാ ഈശ്വരന്മാരുടെയും ഈശ്വരൻ.
97 **സിദ്ധഃ** - നിത്യസിദ്ധസ്വരൂപൻ.
98 **സിദ്ധഃ** - മോക്ഷസ്വരൂപൻ.
99 **സർവ്വാദിഃ** - എല്ലാറ്റിന്റെയും ആദികാരണമായിട്ടുള്ളവൻ.
100 **അച്യുതഃ** - വീഴ്ച പറ്റാത്തവൻ.
101 **വൃഷാകപിഃ** - ധർമ്മസ്വരൂപനും വരാഹമൂർത്തിയുമായവൻ.
102 **അമേയാത്മാ** - അളക്കാനാവാത്ത ആത്മാവോടു കൂടിയവൻ.
103 **സർവയോഗവിനിസ്സൃതഃ** - സകലബന്ധങ്ങളിൽനിന്നും വേർപെട്ടവൻ.

**ശ്ലോകം 12**

104 **വസുഃ** - ലോകത്തിന്നിരിപ്പിടമായിട്ടുള്ളവൻ.
105 **വസുമനാഃ** - (രാഗദ്വേഷാദികളാൽ കലുഷമാവാത്ത) ശോഭനമായ മനസ്സുള്ളവൻ.
106 **സത്യഃ** - സത്യസ്വരൂപൻ.
107 **സമാത്മാ** - എല്ലാവരിലും സമഭാവനയോടുകൂടിയ മനസ്സുള്ളവൻ.
108 **അസമ്മിതഃ** - ഇന്നവിധമെന്ന് കണക്കാക്കാനാവാത്തവൻ.
109 **സമഃ** - എന്നും ഒരുപോലെയിരിക്കുന്നവൻ.

110 **അമോഘഃ** - (ഭക്തൻമാരുടെ ആഗ്രഹത്തെ) സഫലമാക്കുന്നവൻ.

111 **പുണ്ഡരീകാക്ഷഃ** - ഹൃദയത്തിൽ കാണപ്പെടുന്നവൻ.

112 **വൃഷകർമ്മാ** - ധർമ്മപരങ്ങളായ കർമ്മങ്ങളുള്ളവൻ

113 **വൃഷാകൃതിഃ** - (ധർമ്മരക്ഷയ്ക്കുവേണ്ടി) ശരീരം ധരിച്ചവൻ.

**ശ്ലോകം 13**

114 **രുദ്രഃ** - (പ്രളയകാലത്ത് പ്രജകളെ) കരയിക്കുന്നവൻ.

115 **ബഹുശിരാഃ** - വളരെ ശിരസ്സുകളുള്ളവൻ.

116 **ബഭ്രുഃ** - (ലോകത്തെ) ഭരിക്കുന്നവൻ.

117 **വിശ്വയോനിഃ** - പ്രപഞ്ചത്തിൻെറ ഉദ്ഭവസ്ഥാനമായവൻ.

118 **ശുചിശ്രവാഃ** - പവിത്രങ്ങളായ പേരുകളുള്ളവൻ.

119 **അമൃതഃ** - മരണമില്ലാത്തവൻ.

120 **ശാശ്വതസ്ഥാണുഃ** - പണ്ടുപണ്ടേ ഉള്ളവനും ഒരേ നിലയിൽ ഇരിക്കുന്നവനും.

121 **വരാരോഹഃ** - നല്ല മടിത്തട്ടുള്ളവൻ; അല്ലെങ്കിൽ നല്ല ലോകമുള്ളവൻ.

122 **മഹാതപാഃ** - ശ്രേഷ്ഠമായ തപസ്സുള്ളവൻ.

**ശ്ലോകം 14**

123 **സർവ്വഗഃ** - സർവ്വവ്യാപി.

124 **സർവ്വവിത്** - എല്ലാം അറിയുന്നവൻ.

125 **ഭാനുഃ** - ശോഭിക്കുന്നവൻ.

126 **വിഷ്വക്സേനഃ** - നാലുദിക്കിലേക്കും പേടിച്ചോടുന്ന ശത്രുസേനയോടു കൂടിയവൻ.

127 **ജനാർദ്ദനഃ** - (ദുർജ്ജനങ്ങളെ) പീഡിപ്പിക്കുന്നവൻ.

128 **വേദഃ** - വേദസ്വരൂപൻ.

129 **വേദവിത്** - വേദത്തെയും വേദാർത്ഥത്തെയും അറിയുന്നവൻ.

130 **അവ്യങ്ഗഃ** - ഒരു കുറവും ഇല്ലാത്തവൻ.

131 **വേദാങ്ഗഃ** വേദങ്ങളാകുന്ന അംഗങ്ങളോടു കൂടിയവൻ.

132 **വേദവിത്** - വേദങ്ങളെ വിചിന്തനം ചെയ്യുന്നവൻ.

133 **കവിഃ** - കടന്ന കാഴ്ചപ്പാടുള്ളവൻ. (ക്രാന്തദർശി).

**ശ്ലോകം 15**

134 **ലോകാധ്യക്ഷഃ** - ലോകങ്ങളെ നേരിട്ടു നോക്കിക്കാണുന്നവൻ.

135 **സുരാധ്യക്ഷഃ** - ദേവന്മാരുടെ സ്വാമി.

136 **ധർമ്മാധ്യക്ഷഃ** - ധർമ്മത്തെ വകതിരിച്ചുകാണുന്നവൻ.

137 **കൃതാകൃതഃ** - പ്രപഞ്ചസ്വരൂപനും പ്രപഞ്ചകാരണനുമായവൻ.

138 **ചതുരാത്മാ** - നന്നാലു വിഭൂതിയുള്ളവൻ.

139 **ചതുർവ്യൂഹഃ** - വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്ന നാലു മൂർത്തികളുള്ളവൻ.

140 **ചതുർദംഷ്ട്രഃ** - നാലു ദംഷ്ട്രകളുള്ളവൻ.

141 **ചതുർഭുജഃ** - നാലു കൈകളുള്ളവൻ.

**ശ്ലോകം 16**

142 **ഭ്രാജിഷ്ണുഃ** - പ്രകാശസ്വരൂപൻ.

143 **ഭോജനം** - മായാസ്വരൂപൻ.

144 **ഭോക്താ** - (മായയെ) അനുഭവിക്കുന്നവൻ.

145 **സഹിഷ്ണുഃ** - (ഭക്തന്മാരുടെ കുറ്റത്തെ) പൊറുക്കുന്നവൻ.

146 **ജഗദാദിജഃ** - സൃഷ്ടിയുടെ ആദിയിൽ ഹിരണ്യരൂപനായി ജനിച്ചവൻ.

147 **അനഘഃ** - പാപമില്ലാത്തവൻ.

148 **വിജയഃ** - (ജ്ഞാനവൈരാഗ്യാദികളാൽ) ലോകത്തെ ജയിച്ചവൻ.

149 **ജേതാ** - പ്രകൃത്യാ ജയശീലൻ.

150 **വിശ്വയോനിഃ** - പ്രപഞ്ചത്തിൻെറ ഉദ്ഭവസ്ഥാനമായവൻ.

151 **പുനർവ്വസുഃ** - ശരീരങ്ങളിൽ വീണ്ടും വീണ്ടും വസിക്കുന്നവൻ.

**ശ്ലോകം 17**

152 **ഉപേന്ദ്രഃ** - ഇന്ദ്രൻെറ അനുജൻ. (വാമനമൂർത്തി)

153 **വാമനഃ** - (മഹാബലിയോടു യാചിക്കുന്ന അവസരത്തിൽ) കുറിയവൻ.

154 **പ്രാംശുഃ** - (മഹാബലി കൊടുത്ത ഭൂമിയെ അളക്കുന്ന അവസരത്തിൽ) പൊക്കം കൂടിയവൻ.

155 **അമോഘഃ** - ഒരു പ്രവൃത്തിയും വിഫലമാവാത്തവൻ.

156 **ശുചിഃ** - (ഭക്തരെ) പരിശുദ്ധരാക്കുന്നവൻ.

157 **ഊർജ്ജിതഃ** - ബലിഷ്ഠൻ.

158 **അതീന്ദ്രഃ** - (ജ്ഞാനൈശ്വര്യാദികളാൽ) ഇന്ദ്രനെക്കാളും കവിഞ്ഞവൻ.

159 **സംഗ്രഹഃ** - (പ്രളയകാലത്തു) ലോകത്തെ സംഗ്രഹിക്കുന്നവൻ.

160 **സർഗ്ഗഃ** - സൃഷ്ടികർത്താവ്

161 **ധൃതാത്മാ** - മാറ്റംവരാത്ത സ്വരൂപം ധരിക്കുന്നവൻ.

162 **നിയമഃ** - (പ്രജകളെ) അതത് അധികാരത്തിൽ നിയമിക്കുന്നവൻ.

163 **യമഃ** - (പ്രപഞ്ചത്തെ) ചൊല്പ്പടിക്കു നിർത്തുന്നവൻ.

**ശ്ലോകം 18**

164 **വേദ്യഃ** - (മോക്ഷാർത്ഥികൾക്ക്) അറിയപ്പെടേണ്ടവൻ.

165 **വൈദ്യഃ** - എല്ലാ വിദ്യകളും അറിയുന്നവൻ.

166 **സദായോഗീ** - എപ്പോഴും യോഗിയായവൻ.

167 **വീരഹാ** - (ധർമ്മരക്ഷയ്ക്കുവേണ്ടി) ദുഷ്ടന്മാരായ വീരന്മാരെ വധിക്കുന്നവൻ.

168 **മാധവഃ** - ലക്ഷ്മിയുടെ നാഥൻ.

169 **മധുഃ** - മധുപോലെ മധുരിക്കുന്നവൻ. മധു = അമൃത് അല്ലെങ്കിൽ തേൻ.

170 **അതീന്ദ്രിയഃ** - ഇന്ദ്രിയങ്ങൾക്കു വിഷയമാവാത്തവൻ.

171 **മഹാമായഃ** - മായാവികളെപ്പോലും മയക്കുന്നവൻ.

172 **മഹോത്സാഹഃ** - വലിയ ഉത്സാഹമുള്ളവൻ.

173 **മഹാബലഃ** - അതിശക്തിമാൻ.

**ശ്ലോകം 19**

174 **മഹാബുദ്ധിഃ** - ബുദ്ധിമാന്മാരിൽവെച്ചു ബുദ്ധിമാൻ

175 **മഹാവീര്യഃ** - മഹത്തായ വീര്യമുള്ളവൻ.

176 **മഹാശക്തിഃ** - അതിശക്തിമാൻ.

177 **മഹാദ്യുതിഃ** - വലിയ തേജസ്സുള്ളവൻ.

178 **അനിർദ്ദേശ്യവപുഃ** - ഇന്നവിധമെന്നു പറയാനാവാത്ത ശരീരത്തോടുകൂടിയവൻ.

179 **ശ്രീമാൻ** - ഐശ്വര്യരൂപമായ ശ്രീയുള്ളവൻ.

180 **'അമേയാത്മാ** - ആരാലും അനുമാനിക്കാനാവാത്ത ആത്മാവോടുകൂടിയവൻ.

181 **മഹാദ്രിധൃക്** - മന്ദരപർവ്വതത്തെയും ഗോവർദ്ധനപർവ്വതത്തെയും ചുമന്നവൻ.

**ശ്ലോകം 20**

182 **മഹേഷ്വാസഃ** - അസ്ത്രപ്രയോഗത്തിൽ അതിനിപുണൻ.

183 **മഹീഭർത്താ** - ഭൂമിയെ ഭരിക്കുന്നവൻ.

184 **ശ്രീനിവാസഃ** - ശ്രീഭഗവതിക്കു വാസസ്ഥാനമായിട്ടുള്ളവൻ.

185 **സതാംഗതിഃ** - സത്തുക്കൾക്കു ശരണമായിട്ടുള്ളവൻ.

186 **അനിരുദ്ധഃ** - എങ്ങും തടവറ്റവൻ.

187 **സുരാനന്ദഃ** - ദേവന്മാർക്ക് ആനന്ദമായിട്ടുള്ളവൻ.

188 **ഗോവിന്ദഃ** - ഭൂമിയെ വീണ്ടെടുത്തവൻ, പശുക്കളെ നേടിയവൻ, കാമധേനു അഭിഷേകം ചെയ്തവൻ.

189 **ഗോവിദാം പതിഃ** - വേദാർത്ഥത്തെ അറിയുന്നവരിൽ വെച്ചു ശ്രേഷ്ഠൻ.

**ശ്ലോകം 21**

190 **മരീചിഃ** - (തേജസ്വികൾക്കും) തേജസ്സായവൻ.

191 **ദമനഃ** - (തന്റെ വരുതിയിൽനിന്നു വഴുതിപ്പോകുന്നവരെ) അടക്കിനിർത്തുന്നവൻ.

192 **ഹംസഃ** - പരമാത്മസ്വരൂപൻ.

193 **സുപർണ്ണഃ** - ധർമ്മസ്വരൂപങ്ങളായ ചിറകുകൾ ഉള്ളവൻ (ഗരുഡസ്വരൂപൻ)

194 **ഭുജഗോത്തമഃ** - അനന്തസ്വരൂപൻ.

195 **ഹിരണ്യനാഭഃ** - പ്രശസ്തമായ പൊക്കിൾ ഉള്ളവൻ.

196. **സുതപഃ** - ശോഭനമായ തപസ്സുള്ളവൻ

197 **പദ്മനാഭഃ** - താമരപ്പൂവു നാഭിയിലുള്ളവൻ.

198 **പ്രജാപതിഃ** - പ്രജകളുടെ പിതാവ്.

**ശ്ലോകം 22**

199 **അമൃത്യു** - നാശമില്ലാത്തവൻ.

200 **സർവ്വദൃക്സിംഹഃ** - (പ്രാണികളുടെ) കർമ്മാകർമ്മങ്ങളെല്ലാം കാണുന്നവരിൽവെച്ചു മുഖ്യൻ.

201 **സന്ധാതാ** - (ജീവികളെ അവരവരുടെ കർമ്മഫലങ്ങളോടു) കൂട്ടിച്ചേർക്കുന്നവൻ.

202 **സന്ധിമാൻ** - (കർമ്മഫലങ്ങളോടു) ചേർച്ചയുള്ളവൻ.

203 **സ്ഥിരഃ** - എപ്പോഴും ഒരേ നിലയിലിരിക്കുന്നവൻ.

204 **അജഃ** - ജനിക്കാത്തവൻ (ധാതൃസ്വരൂപൻ).

205. **ദുർമ്മർഷണഃ** - ആർക്കും എതിർക്കാനാവാത്തവൻ.

206 **ശാസ്താ** - (കൃത്യാകൃത്യങ്ങളിൽ എല്ലാവരെയും) ശാസിക്കുന്നവൻ.

207 **വിശ്രുതാത്മാ** - പരമാത്മസ്വരൂപൻ.

208 **സുരാരിഹാ** - ദേവന്മാരുടെ വൈരികളെ കൊല്ലുന്നവൻ.

**ശ്ലോകം 23**

209 **ഗുരുഃ** - എല്ലാവരുടെയും പിതാവും എല്ലാവരുടെയും ആചാര്യനുമായവൻ.

210 **ഗുരുതമഃ** - ബ്രഹ്മാവു മുതലായവരുടെ കൂടി ഗുരു.

211 **ധാമ** - തേജസ്വരൂപൻ.

212 **സത്യഃ** - സത്യസ്വരൂപൻ.

213 **സത്യപരാക്രമഃ** - നിഷ്ഫലമാവാത്ത പരാക്രമമുള്ളവൻ.

214 **നിമിഷഃ** - (യോഗനിദ്രയിൽ) കണ്ണടച്ചിരിക്കുന്നവൻ.

215 **അനിമിഷഃ** - നിത്യപ്രബുദ്ധൻ.

216 **സ്രഗ്വീ** - (പഞ്ചഭൂതങ്ങളുടെ) തന്മാത്രാരൂപമായ വൈജയന്തി എന്ന മാലയണിഞ്ഞവൻ.

217 **വാചസ്പതിഃ ഉദാരധീഃ** - വിദ്യാപ്രവർത്തകനും ബുദ്ധിസാമർത്ഥ്യമുള്ളവനും.

**ശ്ലോകം 24**

218 **അഗ്രണീഃ** - (മുമുക്ഷുക്കളെ) ഉത്തമമായ പദത്തിലേക്കു കൂട്ടിക്കൊണ്ടുപോകുന്നവൻ.

219 **ഗ്രാമണീഃ** - ജീവജാലങ്ങളെ വേണ്ടവഴിക്കു കൊണ്ടു നടത്തുന്നവൻ.

220 **ശ്രീമാൻ** - സർവ്വാതിശായിയായ കാന്തിയുള്ളവൻ.

221 **ന്യായഃ** - ന്യായസ്വരൂപൻ.

222 **നേതാ** - (ജഗത്തിനെ) നയിക്കുന്നവൻ.

223 **സമീരണഃ** - (ശ്വാസരൂപത്തിൽ) പ്രാണനെ പ്രേരിപ്പിക്കുന്നവൻ.

224 **സഹസ്രമൂർദ്ധാ** - ആയിരമായിരം ശിരസ്സുകളുള്ളവൻ.

225 **വിശ്വാത്മാ** - പ്രപഞ്ചസ്വരൂപൻ.

226 **സഹസ്രാക്ഷഃ** - ആയിരക്കണക്കിനു കണ്ണുകളുള്ളവൻ.

227 **സഹസ്രപാത്** - അനേകായിരം കാലുകളുള്ളവൻ.

**ശ്ലോകം 25**

228 **ആവർത്തനഃ** - (സംസാരചക്രത്തെ) തിരിച്ചുകൊണ്ടിരിക്കുന്നവൻ.

229 **നിവൃത്താത്മാ** - (സംസാരബന്ധത്തിൽനിന്ന്) വേർപെട്ട ആത്മാവോടുകൂടിയവൻ.

230 **സംവൃതഃ** - (മായകൊണ്ട്) മറയ്ക്കപ്പെട്ടവൻ.

231 **സംപ്രമർദ്ദനഃ** - (പാപികളെ) നല്ലവണ്ണം മർദ്ദിക്കുന്നവൻ.

232 **അഹസ്സംവർത്തകഃ** - രാപ്പകലുകളെ വേണ്ടതുപോലെ പ്രവർത്തിപ്പിക്കുന്നവൻ.

233 **വഹ്നിഃ** - അഗ്നിസ്വരൂപൻ.

234 **അനിലഃ** - വായുസ്വരൂപൻ.

235 **ധരണീധരഃ** - ഭൂമിയെ ധരിക്കുന്നവൻ.

**ശ്ലോകം 26**

236 **സുപ്രസാദഃ** - (അപകാരികളിൽ കൂടി) ശോഭനമായ പ്രസാദം (അനുഗ്രഹം) വർഷിക്കുന്നവൻ.

237 **പ്രസന്നാത്മാ** - (രജസ്തമോഗുണങ്ങളാൽ) കലങ്ങാത്ത അന്തഃകരണത്തോടുകൂടിയവൻ.

238 **വിശ്വധൃക്** - വിശ്വത്തെ മിടുക്കുറ്റതാക്കുന്നവൻ. (ധരിക്കുന്നവൻ)

239 **വിശ്വഭുക്** - വിശ്വത്തെ പരിപാലിക്കുന്നവൻ.

240 **വിഭുഃ** - പലപ്രകാരത്തിൽ ഭവിക്കുന്നവൻ.

241 **സത്കർത്താ** - (സജ്ജനങ്ങളെ) ആദരിക്കുന്നവൻ.

242 **സത്കൃതഃ** - (സർവ്വരാലും) ആരാധിക്കപ്പെടുന്നവൻ.

243 **സാധുഃ** - ന്യായമായി പ്രവർത്തിക്കുന്നവൻ.

244 **ജഹ്നുഃ** - (ദുർജ്ജനങ്ങളെ) ഉപേക്ഷിക്കുകയും (സജ്ജനങ്ങളെ) പരമപദത്തിലേക്ക് എത്തിക്കുകയും ചെയ്യുന്നവൻ.

245 **നാരായണഃ** - വെള്ളത്തിൽ പള്ളികൊള്ളുന്നവൻ.
246 **നരഃ** - ജീവികളെ നയിക്കുന്നവൻ. (സനാതനനായ പരമാത്മാവ്.)

**ശ്ലോകം 27**

247 **അസംഖ്യേയഃ** - കണക്കാക്കാൻ കഴിയാത്തവൻ.
248 **അപ്രമേയാത്മാ** - (പ്രമാണങ്ങളാൽ) ഇന്നവിധമെന്നു ഗ്രഹിപ്പാൻ കഴിയാത്തവൻ.
249 **വിശിഷ്ടഃ** - അതിശ്രേഷ്ഠൻ.
250 **ശിഷ്ടകൃത്** - (കൃത്യാകൃത്യങ്ങളിൽ) ശാസിക്കുന്നവൻ.
251 **ശുചിഃ** - അഴുക്കു പുരളാത്തവൻ.
252 **സിദ്ധാർത്ഥഃ** - കൃതാർത്ഥൻ (എല്ലാം തികഞ്ഞവൻ.)
253 **സിദ്ധസങ്കല്പഃ** - ആഗ്രഹങ്ങളെല്ലാം നിറവേറിയവൻ.
254 **സിദ്ധിദഃ** - (കർമ്മാനുസാരം) ഫലം കൊടുക്കുന്നവൻ.
255 **സിദ്ധിസാധനഃ** - (ഭക്തജനങ്ങളുടെ ക്രിയകൾക്ക്) ഫലംവരുത്തിക്കൊടുക്കുന്നവൻ.

**ശ്ലോകം 28**

256 **വൃഷാഹീ** - പുണ്യപ്രധാനങ്ങളായ ദിവസങ്ങളുള്ളവൻ.
257 **വൃഷഭഃ** - (ഭക്തജനങ്ങൾക്ക്) എല്ലാ അഭീഷ്ടങ്ങളെയും വർഷിക്കുന്നവൻ.
258 **വിഷ്ണുഃ** - ലോകമൊട്ടുക്കു വ്യാപിച്ചിരിക്കുന്നവൻ.
259 **വൃഷപർവ്വാ** - (പരമപദത്തിലേക്കു കയറുവാനുള്ള) പുണ്യമാകുന്ന ഒതുക്കായിട്ടുള്ളവൻ.(പടിയായിട്ടുള്ളവൻ)
260 **വൃഷോദരഃ** - (കല്പാദിയിൽ ജീവജാലങ്ങളെ) ഉള്ളിൽ നിന്നു പുറത്തേക്കു വിടുന്നവൻ.
261 **വർദ്ധനഃ** (ഭക്തജനങ്ങളുടെ ശ്രേയസ്സിനെ) വർദ്ധിപ്പിക്കുന്നവൻ.
262 **വർദ്ധമാനഃ** - (പ്രപഞ്ചരൂപേണ) വർദ്ധിച്ചുകൊണ്ടിരിക്കുന്നവൻ.
263 **വിവിക്തഃ** - ഒന്നിലും ബന്ധപ്പെടാതെ വേറിട്ടുനില്ക്കുന്നവൻ.
264 **ശ്രുതിസാഗരഃ** - വേദങ്ങൾക്കു സമുദ്രമായിട്ടുള്ളവൻ.

**ശ്ലോകം 29**

265 **സുഭുജഃ** - (ലോകരക്ഷയിൽ പ്രവൃത്തങ്ങളായ) നല്ല കൈകളുള്ളവൻ.

266 **ദുർദ്ധരഃ** - എളുപ്പത്തിൽ ഹൃദയത്തിൽ ധരിക്കുവാൻ കഴിയാത്തവൻ.

267 **വാഗ്മീ** - (വേദരൂപമായ) പ്രശസ്തവാക്ക് ഉള്ളവൻ.

268 **മഹേന്ദ്രഃ** - ഈശ്വരന്മാർക്കും ഈശ്വരനായിട്ടുള്ളവൻ.

269 **വസുദഃ** - ധാരാളം ധനം ദാനം ചെയ്യുന്നവൻ.

270 **വസുഃ** - സമ്പത്സ്വരൂപൻ അല്ലെങ്കിൽ മായകൊണ്ടു മറഞ്ഞിരിക്കുന്നവൻ.

271 **നൈകരൂപഃ** - അനേകം രൂപങ്ങളുള്ളവൻ.

272 **ബൃഹദ്രൂപഃ** - വളരെ വലിയ രൂപമുള്ളവൻ.

273 **ശിപിവിഷ്ടഃ** - ജീവജാലങ്ങളിൽ യജ്ഞരൂപത്തിൽ സ്ഥിതിചെയ്യുന്നവൻ.

274 **പ്രകാശനഃ** - സ്വയം പ്രകാശിക്കുകയും മറ്റുള്ളവയെ പ്രകാശിപ്പിക്കുകയും ചെയ്യുന്നവൻ.

**ശ്ലോകം 30**

275 **ഓജസ്തേജോദ്യുതിധരഃ** - ഓജസ്സും തേജസ്സും കാന്തിയുമുള്ളവൻ.

276 **പ്രകാശാത്മാ** - പ്രകാശരൂപമായ ആത്മാവോടുകൂടിയവൻ.

277 **പ്രതാപനഃ** - (വിശ്വത്തെ) നന്നായി തപിപ്പിക്കുന്നവൻ.

278 **ഋദ്ധഃ** - (ജ്ഞാനവൈരാഗ്യാദികളാൽ) സമ്പന്നൻ.

279 **സ്പഷ്ടാക്ഷരഃ** - സ്പഷ്ടമായ ഓംകാരസ്വരൂപൻ.

280 **മന്ത്രഃ** - മന്ത്രസ്വരൂപൻ.

281 **ചന്ദ്രാംശുഃ** - (സംസാരസന്തപ്തന്മാർക്കു) ചന്ദ്രകിരണങ്ങൾപോലെ ആഹ്ലാദകാരിയായവൻ.

282 **ഭാസ്കരദ്യുതിഃ** - സൂര്യന്റെ തേജസ്സുപോലെയുള്ള തേജസ്സുള്ളവൻ.

**ശ്ലോകം 31**

283 **അമൃതാംശൂദ്ഭവഃ** - ചന്ദ്രന്റെ ഉദ്ഭവസ്ഥാനമായവൻ.

284 **ഭാനുഃ** - തിളങ്ങിക്കൊണ്ടിരിക്കുന്നവൻ. (ആദിത്യസ്വരൂപൻ)

285 **ശശബിന്ദുഃ** - ശശാങ്കസ്വരൂപൻ.

286 **സുരേശ്വരഃ** - ദേവന്മാരുടെ ഈശ്വരൻ.

287 **ഔഷധം** - (സംസാരമാകുന്ന മഹാവ്യാധിക്ക്) ഔഷധമായിട്ടുള്ളവൻ.

288 **ജഗതഃ സേതുഃ** - ലോകർക്കു (സംസാരസാഗരം കടക്കുവാൻ) ചിറവരമ്പായിട്ടുള്ളവൻ.

289 **സത്യധർമ്മപരാക്രമഃ** - യഥാർത്ഥമായ ജ്ഞാനവും പരാക്രമവുമുള്ളവൻ.

**ശ്ലോകം 32**

290 **ഭൂതഭവ്യഭവന്നാഥഃ** - ഭൂതഭാവിവർത്തമാനകാലങ്ങളിലെ ജീവജാലങ്ങളുടെ നാഥൻ.

291 **പവനഃ** - ശുദ്ധമാക്കുന്നവൻ. (വായുസ്വരൂപൻ)

292 **പാവനഃ** - (വായുരൂപേണ) ചലിപ്പിക്കുന്നവൻ.

293 **അനലഃ** - അഗ്നിസ്വരൂപൻ.

294 **കാമഹാ** - (മോക്ഷേച്ഛുക്കളുടെ) ഭൗതികകാമങ്ങളെ നശിപ്പിക്കുന്നവൻ.

295. **കാമകൃത്** - (ഭക്തന്മാരുടെ) ആഗ്രഹത്തെ പൂരിപ്പിക്കുന്നവൻ.

296 **കാന്തഃ** - അതിസുന്ദരൻ.

297 **കാമഃ** - (ഭക്തന്മാരാൽ) ആഗ്രഹിക്കപ്പെടുന്നവൻ.

298 **കാമപ്രദഃ** - (ഭക്തജനങ്ങൾക്ക്) അഭിലാഷങ്ങൾ എല്ലാം നല്കുന്നവൻ.

299 **പ്രഭുഃ** - ചെയ്യാനും ചെയ്യാതിരിക്കാനും മറ്റു വിധത്തിൽ ചെയ്യാനും കഴിവുള്ളവൻ.

**ശ്ലോകം 33**

300 **യുഗാദികൃത്** - യുഗങ്ങളുടെ ആരംഭത്തെ കുറിച്ചവൻ.

301 **യുഗാവർത്തഃ** - യുഗങ്ങളെ വീണ്ടും വീണ്ടും ആവർത്തിപ്പിക്കുന്നവൻ.

302 **നൈകമായഃ** - അനേകം മായകളുള്ളവൻ.

303 **മഹാശനഃ** - (പ്രളയകാലത്ത്) എല്ലാം വിഴുങ്ങുന്നവൻ.

304 **അദൃശ്യഃ** - കാണപ്പെടാൻ കഴിയാത്തവൻ.

305 **വ്യക്തരൂപഃ** - (യോഗികളുടെ ഹൃദയത്തിൽ) സ്പഷ്ട മായി കാണപ്പെടുന്നവൻ.

306 **സഹസ്രജിത്** - ആയിരക്കണക്കായി ശത്രുക്കളെ ജയി ക്കുന്നവൻ.

307 **അനന്തജിത്** - ജയത്തിന്നവസാനമില്ലാത്തവൻ.

**ശ്ലോകം 34**

308 **ഇഷ്ടഃ** - (പരമാനന്ദസ്വരൂപനാകയാൽ) എല്ലാവർക്കും പ്രിയപ്പെട്ടവൻ.

309 **അവിശിഷ്ടഃ** - എല്ലാറ്റിലും ഒരുപോലെ വർത്തിക്കുന്നവൻ.

310 **ശിഷ്ടേഷ്ടഃ** - ശിഷ്ടന്മാർക്ക് ഇഷ്ടനായിട്ടുള്ളവൻ.

311 **ശിഖണ്ഡീ** - മയില്പീലി ചാർത്തിയവൻ.

312 **നഹുഷഃ** - (മായകൊണ്ടു സർവ്വത്തെയും) ബന്ധിക്കു ന്നവൻ.

313 **വൃഷഃ** - ധർമ്മസ്വരൂപൻ.

314 **ക്രോധഹാ** - (സജ്ജനങ്ങളുടെ) കോപത്തെ ശമിപ്പിക്കു ന്നവൻ.

315 **ക്രോധകൃത്** - (ദുഷ്ടന്മാരോട്) കോപിക്കുന്നവൻ.

316 **കർത്താ** - എല്ലാം സൃഷ്ടിച്ചവൻ.

317 **വിശ്വബാഹുഃ** - ലോകങ്ങൾക്കാകെ താങ്ങും തണലു മായുള്ളവൻ.

318 **മഹീധരഃ** - ഭൂമിയെ ധരിക്കുന്നവൻ, പർവ്വതസ്വരൂപൻ, പൂജാർഹൻ.

**ശ്ലോകം 35**

319 **അച്യുതഃ** - (ജനിക്കുക, വളരുക മുതലായ) മാറ്റങ്ങ ളൊന്നുമില്ലാത്തവൻ.

320 **പ്രഥിതഃ** - പ്രസിദ്ധൻ.

321 **പ്രാണഃ** - ജീവാത്മാവായി വർത്തിക്കുന്നവൻ.

322 **പ്രാണദഃ** - (സകലത്തിനും) ബലം നല്കുന്നവൻ.

323 **വാസവാനുജഃ** - ഇന്ദ്രന്റെ അനുജൻ (വാമനമൂർത്തി)
324 **അപാം നിധിഃ** - സമുദ്രസ്വരൂപൻ.
325 **അധിഷ്ഠാനം** - (എല്ലാറ്റിന്നും) ഇരിപ്പിടമായിട്ടുള്ളവൻ.
326 **അപ്രമത്തഃ** - (കർമ്മാനുസാരം ഫലം കൊടുക്കുന്നതിൽ) തെറ്റുപറ്റാത്തവൻ.
327 **പ്രതിഷ്ഠിതഃ** - സ്വന്തം മഹിമയിൽ നിലനില്ക്കുന്നവൻ.

**ശ്ലോകം 36**

328 **സ്കന്ദഃ** - സുബ്രഹ്മണ്യസ്വരൂപൻ.
329 **സ്കന്ദധരഃ** - ധർമ്മമാർഗ്ഗത്തെ നിലനിർത്തുന്നവൻ.
330 **ധുര്യഃ** - (സമസ്തഭൂതജാലങ്ങളുടെയും) ഭാരം വഹിക്കുന്നവൻ.
331 **വരദഃ** - അഭീഷ്ടദാതാവ്.
332 **വായുവാഹനഃ** - (ആവഹം, പ്രവഹം മുതലായ) വായുക്കളെ പ്രവർത്തിപ്പിക്കുന്നവൻ.
333 **വാസുദേവഃ** - (സർവ്വഭൂതങ്ങൾക്കും) ഇരിപ്പിടമായും (സർവ്വഭൂതങ്ങളെയും) മായകൊണ്ടു മറച്ചും പ്രകാശിപ്പിക്കുന്നവൻ.
334 **ബൃഹദ്ഭാനുഃ** - (സൂര്യചന്ദ്രന്മാരിൽ പ്രകാശിക്കുന്ന) അതിമഹത്തുക്കളായ രശ്മികളുള്ളവൻ.
335 **ആദിദേവഃ** - (സർവ്വത്തിനും) കാരണഭൂതനായ ദേവൻ.
336 **പുരന്തരഃ** - (അസുരന്മാരുടെ) പുരങ്ങളെ നശിപ്പിക്കുന്നവൻ.

**ശ്ലോകം 37**

337 **അശോകഃ** - ശോകമോഹാദികളില്ലാത്തവൻ.
338 **താരണഃ** - (ഭക്തന്മാരെ സംസാരസാഗരത്തിൽനിന്നു) കരകയറ്റുന്നവൻ.
339 **താരഃ** - (ജനനമരണാദിരൂപമായ കഷ്ടപ്പാടിൽനിന്നു) കരകയറ്റുന്നവൻ.
340 **ശൂരഃ** - പരാക്രമശാലി.
341 **ശൗരിഃ** - ശൂരസേനന്റെ വംശത്തിൽ പിറന്നവൻ. (ശ്രീകൃഷ്ണൻ)

342 **ജനേശ്വരഃ** - ജീവജാലങ്ങളുടെ നാഥൻ.
343 **അനുകൂലഃ** - (ആത്മാവെന്നനിലയിൽ സമസ്തജീവികൾക്കും) അനുകൂലനായവൻ.
344 **ശതാവർത്തഃ** (ധർമ്മരക്ഷാർത്ഥം) അനേകം ആവൃത്തി അവതാരം ചെയ്തവൻ.
345 **പദ്മീ** - കൈയിൽ താമര ധരിച്ചവൻ.
346 **പദ്മനിഭേക്ഷണഃ** - താമരപ്പൂവിന്റെ ഇതളുപോലെയുള്ള കണ്ണുകളുള്ളവൻ.

**ശ്ലോകം 38**

347 **പദ്മനാഭഃ** - (യോഗികളുടെ) ഹൃദയമദ്ധ്യത്തിൽ പ്രകാശിക്കുന്നവൻ.
348 **അരവിന്ദാക്ഷഃ** - അരവിന്ദംപോലെയുള്ള കണ്ണുകളുള്ളവൻ.
349 **പദ്മഗർഭഃ** - (ഉപാസകരാൽ) ഹൃദയമദ്ധ്യത്തിൽ ധ്യാനിക്കപ്പെടുന്നവൻ.
350 **ശരീരഭൃത്** - (അന്നരൂപത്തിലും പ്രാണരൂപത്തിലും പോഷിപ്പിച്ച്) ശരീരങ്ങളെ ഭരിക്കുന്നവൻ.
351 **മഹർദ്ധിഃ** - മഹത്തായ ഐശ്വര്യമുള്ളവൻ.
352 **ഋദ്ധഃ** - (പ്രപഞ്ചരൂപേണ) പെരുകിയവൻ.
353 **വൃദ്ധാത്മാ** - പുരാതനമായ ആത്മാവുള്ളവൻ.
354 **മഹാക്ഷഃ** - ശ്രേഷ്ഠങ്ങളായ ഇന്ദ്രിയങ്ങളുള്ളവൻ.
355 **ഗരുഡധ്വജഃ** - ഗരുഡൻ കൊടിയടയാളമായവൻ.

**ശ്ലോകം 39**

356 **അതുലഃ** - അനുപമൻ.
357 **ശരഭഃ** - ജീവാത്മാവായി ശോഭിക്കുന്നവൻ.
358 **ഭീമഃ** - (ദുഷ്ടന്മാർക്ക്) ഭയങ്കരൻ.
359 **സമയജ്ഞഃ** - സമഭാവനയെ പൂജയായി കരുതുന്നവൻ.
360 **ഹവിർഹരിഃ** - ഹവിസ്സിനെ കൈക്കൊള്ളുന്നവൻ.
361 **സർവ്വലക്ഷണലക്ഷണ്യഃ** - എല്ലാ പ്രമാണത്താലും അറിയപ്പെടുന്ന ജ്ഞാനസ്വരൂപൻ

362 **ലക്ഷ്മീവാൻ** - (മാറിടത്തിൽ) ലക്ഷ്മീഭഗവതിയുള്ളവൻ.
363 **സമിതിഞ്ജയഃ** - യുദ്ധത്തിൽ വിജയം വരിക്കുന്നവൻ.

**ശ്ലോകം 40**

364 **വിക്ഷരഃ** - നാശമററവൻ.
365 **രോഹിതഃ** - രക്തവർണ്ണൻ (ത്രേതായുഗത്തിൽ) അല്ലെങ്കിൽ മത്സ്യമൂർത്തി.
366 **മാർഗ്ഗഃ** - (മോക്ഷാർത്ഥികളാൽ) അന്വേഷിക്കപ്പെടുന്നവൻ.
367 **ഹേതുഃ** - (ജഗത്തിന്നു) കാരണമായവൻ.
368 ദാമോദരഃ - (യശോദ) കയറുകൊണ്ട് വയററത്തു കെട്ടിയവൻ.
369 **സഹഃ** - (ഭക്തജനങ്ങളുടെ അപരാധങ്ങളെല്ലാം) പൊറുക്കുന്നവൻ.
370 **മഹീധരഃ** - ഭൂമിയെ ധരിക്കുന്നവൻ.
371 **മഹാഭാഗഃ** - പരമമായ ഐശ്വര്യത്തെ അനുഭവിക്കുന്നവൻ.
372 **വേഗവാൻ** - അത്യധികമായ വേഗമുള്ളവൻ.
373 **അമിതാശനഃ** - (പ്രളയകാലത്ത്) എല്ലാം വിഴുങ്ങുന്നവൻ.

**ശ്ലോകം 41**

374 **ഉദ്ഭവഃ** - (പ്രപഞ്ചോൽപത്തിക്ക്) കാരണമായിട്ടുള്ളവൻ.
375 **ക്ഷോഭണഃ** - (പ്രകൃതിപുരുഷന്മാരെ) ക്ഷോഭിപ്പിച്ചവൻ.
376 **ദേവഃ** - (സൃഷ്ട്യാദികളായ വ്യാപാരങ്ങളെക്കൊണ്ടു) ക്രീഡിക്കുന്നവൻ.
377 **ശ്രീഗർഭഃ** - ഉദരത്തിൽ (സംസാരരൂപമായ) വിഭൂതിയുള്ളവൻ.
378 **പരമേശ്വരഃ** - പരമോത്ക്കൃഷ്ടനായ ഈശ്വരൻ.
379 **കരണം** - (ജഗദുത്പത്തിക്ക്) പ്രധാനസാധനമായിട്ടുള്ളവൻ.
380 **കാരണം** - (ജഗത്തിൻെറ) കാരണമായിട്ടുള്ളവൻ.

381 **കർത്താ** - പരാപേക്ഷ കൂടാതെ പ്രവർത്തിക്കാൻ കഴിയുന്നവൻ.

382 **വികർത്താ** - വിചിത്രങ്ങളായ സൃഷ്ടികൾ ചെയ്യുന്നവൻ.

383 **ഗഹനഃ** - (സ്വരൂപത്തെക്കുറിച്ചോ സാമർത്ഥ്യത്തെക്കുറിച്ചോ പ്രവൃത്തിയെക്കുറിച്ചോ) ആർക്കും ഒരെത്തും പിടിയും കിട്ടാത്തവൻ.

384 **ഗുഹഃ** - (മായകൊണ്ടു രൂപം മുതലായവയെ) മറയ്ക്കുന്നവൻ.

**ശ്ലോകം 42**

385 **വ്യവസായഃ** - പരമാർത്ഥജ്ഞാനസ്വരൂപൻ.

386 **വ്യവസ്ഥാനഃ** - (വർണ്ണാശ്രമങ്ങൾക്കുള്ള ചട്ടങ്ങളെ) ചിട്ടപ്പെടുത്തിയവൻ.

387 **സംസ്ഥാനഃ** - (പ്രളയകാലത്ത്) ജീവികൾക്ക് ഇരിക്കാൻ പറ്റിയ സ്ഥലം.

388 **സ്ഥാനദഃ** - (ഭക്തജനങ്ങൾക്ക്) അർഹിക്കുന്ന സ്ഥാനം നല്കുന്നവൻ.

389 **ധ്രുവഃ** - മാറ്റമില്ലാതെ ഉറച്ചുനില്ക്കുന്നവൻ.

390 **പരർദ്ധിഃ** - ശ്രേഷ്ഠങ്ങളായ വിഭൂതികളുള്ളവൻ.

391 **പരമസ്പഷ്ടഃ** - സർവ്വശ്രേഷ്ഠനും സ്പഷ്ടനുമായവൻ.

392 **തുഷ്ടഃ** - പരമാനന്ദസ്വരൂപൻ.

393 **പുഷ്ടഃ** - എങ്ങും നിറഞ്ഞിരിക്കുന്നവൻ.

394 **ശുഭേക്ഷണഃ** - മംഗളകരമായ ദർശനമുള്ളവൻ.

**ശ്ലോകം 43**

395 **രാമഃ** - നിത്യാനന്ദസ്വരൂപൻ (ശ്രീരാമൻ)

396 **വിരാമഃ** - മോക്ഷസ്വരൂപൻ.

397 **വിരതഃ** - (വിഷയരസത്തിൽ) വൈരാഗ്യം വന്നവൻ.

398 **മാർഗ്ഗോ നേയഃ** - ആത്മജ്ഞാനസ്വരൂപനും ജീവാത്മാവുമായവൻ.

399 **നയഃ** - (ജീവാത്മാവിനെ പരമാത്മാവിലേക്കു) നയിക്കുന്നവൻ.

400 **അനയഃ** - നേതാവായി മറ്റൊരുത്തനില്ലാത്തവൻ.

401 **വീരഃ** - വിക്രമശാലി.

402 **ശക്തിമതാം ശ്രേഷ്ഠഃ** - ശക്തിമാന്മാരിൽവെച്ച് ശ്രേഷ്ഠൻ.

403 **ധർമ്മഃ** - (സകലഭൂതങ്ങളെയും) ധരിക്കുന്നവൻ.

404 **ധർമ്മവിദുത്തമഃ** - ധർമ്മജ്ഞന്മാരിൽവെച്ച് ഉത്തമൻ.

**ശ്ലോകം 44**

405 **വൈകുണ്ഠഃ** - (സൃഷ്ടിയുടെ ആരംഭത്തിൽ ചിന്നിച്ചിതറിക്കിടന്നിരുന്ന ഭൂതങ്ങളെ ഇണക്കിച്ചേർത്ത് അവയുടെ) ഗതിയെ തടഞ്ഞവൻ.

406 **പുരുഷഃ** - ജഗദുത്പത്തിക്കു മുമ്പുള്ളവനും സർവ്വ പാപങ്ങളെയും നശിപ്പിക്കുന്നവനും.

407 **പ്രാണഃ** - പ്രാണവായുവായി പ്രവർത്തിക്കുന്നവൻ.

408 **പ്രാണദഃ** - (കല്പാരംഭത്തിൽ) പ്രാണനെ നല്കുന്നവനും, (കല്പാന്തത്തിൽ) പ്രാണനെ നശിപ്പിക്കുന്നവനും.

409 **പ്രണവഃ** - നന്നായി സ്തുതിക്കപ്പെടുന്നവൻ.

410 **പൃഥുഃ** - പ്രപഞ്ചരൂപേണ വ്യാപിച്ചവൻ. അല്ലെങ്കിൽ പൃഥുചക്രവർത്തി.

411 **ഹിരണ്യഗർഭഃ** - ബ്രഹ്മാണ്ഡസ്വരൂപൻ.

412 **ശത്രുഘ്നഃ** - വൈരികളെ വധിക്കുന്നവൻ.

413 **വ്യാപ്തഃ** - (കാരണരൂപേണ) സകലകാര്യങ്ങളിലും വ്യാപിച്ചവൻ.

414 **വായുഃ** - ഗന്ധത്തെ ഉണ്ടാക്കുന്നവൻ. (വായുസ്വരൂപൻ).

415 **അധോക്ഷജഃ** - (തൻെറ സ്വരൂപത്തിൽനിന്ന്) ഒരിക്കലും കീഴോട്ടു പോകാത്തവൻ; യോഗികളുടെ അന്തഃകരണത്തിൽ പ്രത്യക്ഷപ്പെടുന്നവൻ.

**ശ്ലോകം 45**

416 **ഋതുഃ** - കാലസ്വരൂപൻ.

417 **സുദർശനഃ** - (ഭക്തന്മാർക്ക്) എളുപ്പത്തിൽ കാണാൻ കഴിയുന്നവൻ; കാണാൻ കൗതുകമുള്ള കണ്ണുകളുള്ളവൻ.

418 **കാലഃ** - (ജീവികളുടെ സുകൃതദുഷ്കൃതങ്ങളെ) കണക്കാക്കുന്നവൻ.

419 **പരമേഷ്ഠീ** - (സ്വമഹിമയാൽ) ഉത്ക്കൃഷ്ടമായ പദത്തിൽ സ്ഥിതിചെയ്യുന്നവൻ.

420 **പരിഗ്രഹഃ** - എല്ലായിടത്തും അറിയപ്പെടുന്നവൻ; എളുപ്പത്തിൽ നേടാവുന്നവൻ.

421 **ഉഗ്രഃ** - (ദുഷ്ടജനങ്ങൾക്ക്) ഭയങ്കരൻ.

422 **സംവത്സരഃ** - (ജീവജാലങ്ങൾക്ക്) സുഖവാസസ്ഥലമായിട്ടുള്ളവൻ.

423 **ദക്ഷഃ** - സമർത്ഥൻ.

424 **വിശ്രാമഃ** - (സംസാരത്തിൽക്കിടന്നു നട്ടംതിരിയുന്നവർക്ക്) വിശ്രമിക്കുവാൻ പറ്റിയ സ്ഥലം.

425 **വിശ്വദക്ഷിണഃ** - ആരെക്കാളും ശക്തനും കുശലനുമായവൻ.

**ശ്ലോകം 46**

426 **വിസ്താരഃ** - (സകല ചരാചരങ്ങൾക്കും തിക്കിത്തിരക്കാതെ ഇരിക്കത്തക്ക) വിശാലമായ സ്ഥലം.

427 **സ്ഥാവരസ്ഥാണുഃ** - ഇളക്കമെറ്റവനും ഉറച്ച ഇരിപ്പിടമായവനും.

428 **പ്രമാണം** - ജ്ഞാനസ്വരൂപൻ.

429 **ബീജം അവ്യയം** - നശിക്കാത്ത ബീജം.

430 **അർത്ഥഃ** - (എല്ലാവരാലും) അർത്ഥിക്കപ്പെടുന്നവൻ.

431 **അനർത്ഥഃ** - (ആപ്തകാമനാകയാൽ) അർത്ഥിക്കാനൊന്നുമില്ലാത്തവൻ.

432 **മഹാകോശഃ** - (തന്നെ മറയ്ക്കുന്ന) അന്നമയാദി കോശങ്ങളുള്ളവൻ.

433 **മഹാഭോഗഃ** - ഉത്കൃഷ്ടമായ സുഖാനുഭവമുള്ളവൻ.

434 **മഹാധനഃ** - (ഭക്തന്മാർക്കു കൊടുപ്പാൻ) ആനന്ദരൂപമായ വലിയ ധനമുള്ളവൻ.

**ശ്ലോകം 47**

435 **അനിർവ്വിണ്ണഃ** - (ആഗ്രഹങ്ങളെല്ലാം സാധിച്ചവനാകയാൽ) മനം മടുപ്പില്ലാത്തവൻ.

436 **സ്ഥവിഷ്ഠഃ** - വിരാട്സ്വരൂപൻ.

437 **അഭൂഃ** - ജനനമരണമില്ലാത്തവൻ.

438 **ധർമ്മയൂപഃ** - ധർമ്മങ്ങൾക്കു കെട്ടുകുറ്റിയായവൻ.

439 **മഹാമഖഃ** - ശ്രേഷ്ഠങ്ങളായ യാഗങ്ങളുള്ളവൻ.

440 **നക്ഷത്രനേമിഃ** - നക്ഷത്രങ്ങൾക്കു രക്ഷകനായിട്ടുള്ളവൻ.

441 **നക്ഷത്രീ** - നക്ഷത്രനാഥൻ.

442 **ക്ഷമഃ** - (സർവ്വകാര്യങ്ങളിലും) സാമർത്ഥ്യവും സഹനശക്തിയുമുള്ളവൻ.

443 **ക്ഷാമഃ** - (ഏതിലും) സൂക്ഷ്മരൂപത്തിൽ പ്രവേശിച്ചവൻ.

444 **സമീഹനഃ** - ഉചിതംപോലെ പ്രവർത്തിക്കുന്നവൻ.

**ശ്ലോകം 48**

445 **യജ്ഞഃ** - യജ്ഞസ്വരൂപൻ.

446 **ഇജ്യഃ** - യജിക്കപ്പെടേണ്ടവൻ.

447 **മഹേജ്യഃ** - യജിക്കപ്പെടേണ്ടവരിൽവെച്ചു മുഖ്യൻ.

448 **ക്രതുഃ** - യാഗസ്വരൂപൻ.

449 **സത്രം** - ഏറിയ നാൾ നീണ്ടുനില്ക്കുന്ന യജ്ഞം സ്വരൂപമായിട്ടുള്ളവൻ.

450 **സതാം ഗതിഃ** - സത്തുക്കൾക്ക് ആശ്രയമായവൻ.

451 **സർവ്വദർശീ** - എല്ലാം കാണുന്നവൻ.

452 **വിമുക്താത്മാ** - എല്ലാറ്റിൽനിന്നും അകന്നുനില്ക്കുന്ന ആത്മാവോടുകൂടിയവൻ.

453 **സർവ്വജ്ഞഃ** - എല്ലാം അറിയുന്നവൻ.

454 **ജ്ഞാനം ഉത്തമം** - ഉത്കൃഷ്ടമായ ജ്ഞാനം സ്വരൂപമായിട്ടുള്ളവൻ.

**ശ്ലോകം 49**

455 **സുവ്രതഃ** - ശോഭനമായ വ്രതാനുഷ്ഠാനമുള്ളവൻ.

456 **സുമുഖഃ** - പ്രസന്നവദനൻ.

457 **സൂക്ഷ്മഃ** - പരമാണുസ്വരൂപൻ.

458 **സുഘോഷഃ** - വേദാത്മകവും ശോഭനവുമായ ശബ്ദമുള്ളവൻ.

459 **സുഖദഃ** - (സജ്ജനങ്ങൾക്ക്) സുഖം നല്കുന്നവൻ.

460 **സുഹൃത്** - പ്രത്യുപകാരം പ്രതീക്ഷിക്കാതെ ഹിതം ചെയ്യുന്നവൻ.

461 **മനോഹരഃ** - നിരതിശയാനന്ദസ്വരൂപൻ; മനസ്സിനെ തന്നിലേക്ക് ആകർഷിക്കുന്നവൻ.

462 **ജിതക്രോധഃ** - കോപത്തെ കീഴടക്കിയവൻ.

463 **വീരബാഹുഃ** - (ധർമ്മം നിലനിർത്തുന്നതിൽ) മിടുക്കുറ്റ കൈകളുള്ളവൻ.

464 **വിദാരണഃ** - (ദുഷ്ടന്മാരെ) പിളർക്കുന്നവൻ.

**ശ്ലോകം 50**

465 **സ്വാപനഃ** - (മായകൊണ്ട്) ജനങ്ങളെ മയക്കുന്നവൻ.

466 **സ്വവശഃ** - തനിക്കുതാൻ പോന്നവൻ.

467 **വ്യാപീ** - (ആകാശംപോലെ) വ്യാപിച്ചവൻ.

468 **നൈകാത്മാ** - (അവസ്ഥാഭേദേന) അനേകരൂപത്തിൽ സ്ഥിതി ചെയ്യുന്നവൻ.

469 **നൈകകർമ്മകൃത്** - (ജഗത്തിൻെറ സൃഷ്ടി, രക്ഷണം മുതലായ) അനേകം കർമ്മങ്ങൾ ചെയ്യുന്നവൻ.

470 **വത്സരഃ** - (ലോകത്തിനെല്ലാം) ഇരിപ്പിടമായിട്ടുള്ളവൻ.

471 **വത്സലഃ** - (സജ്ജനങ്ങളിൽ) വാത്സല്യമുള്ളവൻ.

472 **വത്സീ** - കുട്ടികളും കന്നുകുട്ടികളുമുള്ളവൻ.

473 **രത്നഗർഭഃ** - രത്നാകരസ്വരൂപൻ.

474 **ധനേശ്വരഃ** - ധനങ്ങളുടെയെല്ലാം നാഥൻ.

**ശ്ലോകം 51**

475 **ധർമ്മഗുപ്** - ധർമ്മത്തെ രക്ഷിക്കുന്നവൻ.

476 **ധർമ്മകൃത്** - ധർമ്മത്തെ സൃഷ്ടിക്കുകയും അനുഷ്ഠിക്കുകയും ചെയ്യുന്നവൻ.

477 **ധർമ്മീ** - ധർമ്മങ്ങൾക്കെല്ലാം അവലംബമായിട്ടുള്ളവൻ.

478 **സത്** - സത്സ്വരൂപൻ.

479 **അസത്** - (മായകൊണ്ട്) ഉണ്ടെന്നു തോന്നുന്ന പ്രപഞ്ചസ്വരൂപൻ.

480 **ക്ഷരം** - നശ്വരമായ പ്രപഞ്ചം.

481 **അക്ഷരം** - അനശ്വരമായ പരബ്രഹ്മം.

482 **അവിജ്ഞാത** - (പരമാത്മാവ്) അറിയപ്പെടാത്തവൻ.

483 **സഹസ്രാംശുഃ** - (സൂര്യനിലും മറ്റും കാണുന്ന) അനേകായിരം രശ്മികളുള്ളവൻ.

484 **വിധാതാ** - (ഭൂമിയെ ധരിക്കുന്ന അനന്തൻ, ദിഗ്ഗജങ്ങൾ മുതലായവരെക്കൂടി) ധരിക്കുന്നവൻ.

485 **കൃതലക്ഷണഃ** - നിത്യസിദ്ധമായ ചൈതന്യമുള്ളവൻ; ശാസ്ത്രങ്ങളെ രചിച്ചവൻ.

**ശ്ലോകം 52**

486 **ഗഭസ്തിനേമിഃ** - ആദിത്യസ്വരൂപൻ.

487 **സത്ത്വസ്ഥഃ** - ശുദ്ധസത്ത്വഗുണത്തിൽ സ്ഥിതി ചെയ്യുന്നവൻ; സകലസത്ത്വങ്ങളിലും സ്ഥിതിചെയ്യുന്നവൻ.

488 **സിംഹഃ** - പരാക്രമശാലി (നരസിംഹമൂർത്തി)

489 **ഭൂതമഹേശ്വരഃ** - ഭൂതജാലങ്ങളുടെ ഈശ്വരൻ.

490 **ആദിദേവഃ** - (സകലഭൂതങ്ങളെയും) ആദാനം ചെയ്യുന്നവനും ദേവനുമായവൻ.

491 **മഹാദേവഃ** - പരമേശ്വരൻ.

492 **ദേവേശഃ** - ദേവന്മാരുടെ നാഥൻ.

493 **ദേവഭൃദ്ഗുരുഃ** - ദേവന്മാരുടെ രക്ഷിതാവും ആചാര്യനുമായവൻ.

**ശ്ലോകം 53**

494 **ഉത്തരഃ** - ഉത്കൃഷ്ടൻ; സംസാരബന്ധത്തിൽനിന്ന് മുക്തൻ.

495 **ഗോപതിഃ** - ഗോക്കളെ പാലിക്കുന്നവൻ. (കൃഷ്ണൻ)

496 **ഗോപ്താ** - (സകല ചരാചരങ്ങളെയും) സംരക്ഷിക്കുന്നവൻ.

497 **ജ്ഞാനഗമ്യഃ** - ജ്ഞാനത്താൽ അറിയാവുന്നവൻ.

498 **പുരാതനഃ** - പണ്ടുപണ്ടേ ഉള്ളവൻ.

499 **ശരീരഭൂതഭൃത്** - ശരീരഘടനയ്ക്കുവേണ്ട പഞ്ചഭൂതങ്ങളെ ഭരിക്കുന്നവൻ.

500 **ഭോക്താ** - (പ്രപഞ്ചത്തെ) പരിപാലിക്കുകയും അനുഭവിക്കുകയും ചെയ്യുന്നവൻ.

501 **കപീന്ദ്രഃ** - യജ്ഞവരാഹമൂർത്തി.

502 **ഭൂരിദക്ഷിണഃ**-(യാഗങ്ങളിൽ) വളരെ ദക്ഷിണകളുള്ളവൻ.

**ശ്ലോകം 54**

503 **സോമപഃ** - (യാഗദേവതയായി) സോമലതാരസം പാനം ചെയ്യുന്നവൻ.

504 **അമൃതപഃ** - അമൃതു പാനം ചെയ്തവൻ.

505 **സോമഃ** - ചന്ദ്രസ്വരൂപൻ.

506 **പുരുജിത്** - വളരപ്പേരെ ജയിച്ചവൻ.

507 **പുരുസത്തമഃ** - ബഹുരൂപനും അത്യുത്തമനുമായവൻ.

508 **വിനയഃ** - (അധർമ്മചാരികളെ) ശാസിക്കുന്നവൻ.

509 **ജയഃ** - (സമസ്തഭൂതങ്ങളെയും) ജയിക്കുന്നവൻ.

510 **സത്യസന്ധഃ** - സത്യസങ്കല്പൻ അഥവാ പ്രതിജ്ഞാപാലകൻ.

511 **ദാശാർഹഃ** - ദാനത്തെ അർഹിക്കുന്നവൻ, ദാശാർഹവംശത്തിൽ പിറന്നവൻ. (ശ്രീകൃഷ്ണൻ)

512 **സാത്വതാം പതിഃ** - സാത്വതന്മാരുടെ നാഥൻ.

**ശ്ലോകം 55**

513 **ജീവഃ** - ജീവാത്മാവ്.

514 **വിനയിതാസാക്ഷീ** - (ഭക്തജനങ്ങളുടെ) വിനയത്തെ നേരിട്ടു കാണുന്നവൻ.

515 **മുകുന്ദഃ** - മോക്ഷപ്രദൻ.

516 **അമിതവിക്രമഃ** - മഹാപരാക്രമശാലി.

517 **അംഭോനിധിഃ** - സമുദ്രസ്വരൂപൻ.

518 **അനന്താത്മാ** - (ദേശകാലാദികളാൽ അപരിച്ഛേദ്യമായ) ആത്മാവോടുകൂടിയവൻ.

519 **മഹോദധിശയഃ** - പ്രളയസമുദ്രത്തിൽ ശയിക്കുന്നവൻ.

520 **അന്തകഃ** - (പ്രളയകാലത്ത്) എല്ലാറ്റിന്നും നാശം വരുത്തുന്നവൻ.

